മത്ത് കുന്നിയൂര് സാഹിത്യസമുച്ചയം
തൃതീയവൎഷം നമ്പ്ര് 12.

# അത്ഭുതപാരണ.

(സംഗീതനാടകം)




മഹാകവി കുട്ടമത്ത്.

Printed at the Sri Narayana Press, Tellicherry.
and
Published by K. K. Narayana Kurup, Tellicherry.

# —മാന്യ വരിക്കാരോട്—

'കട്ടമത്ത് കുന്നിയൂര് സാഹിത്യസമുച്ചയം' തൃതീയ വർഷാവസാനമായ 12-ാംനമ്പ്ര് പുസ്തകം ഇതാ പ്രസിദ്ധീകരിച്ചു. ഇനി നാലാംവർഷവും തുടൻപോകുന്നുവെന്നും ഒന്നാമത്തെ പുസ്തകം "പ്രബന്ധദ്വയി" എന്ന ഗ്രന്ഥമാണെന്നും ഇതിലെ പ്രസ്താവനയിൽ പ്രസ്താവിച്ചിരിക്കുന്ന ആ തുടച്ച് മാർച്ച് മുതലാണ് വേണ്ടതെങ്കിലും ഭയങ്കരമായ ഈ ക്ഷാമകാലം അലട്ടിക്കൊണ്ടിരിക്കുന്ന സാമ്പത്തികാവസ്ഥയാൽ ഒരുമാസം നീട്ടി അതായത് 1942 ഏപ്രിൽ മാസാവസാനം മാത്രം നാലാംവർഷാരംഭം ആവാമെന്ന് നിശ്ചയിക്കേണ്ടിവന്നിരിക്കുന്നു.

തൃതീയവർഷം അവസാനമായിട്ടും ചില മാന്യ വരിക്കാർ വരിസംഖ്യ ബാക്കിയാക്കിയിരിക്കുന്നു. അനുവാദപ്രകാരം ഉള്ള വി. പി. യും മടക്കി സമുച്ചയത്തെ ചില മാന്യർ നഷ്ടപ്പെടുത്തുകയും ചെയ്തു. അതുകൊണ്ട് വി. പി. അയക്കാൻ നിർവ്വാഹമില്ല. ദൂരദിക്കുകാരായ, അതായത് കൽക്കത്ത, ബോമ്പെ, മദിരാശി, നിക്കോട്ടെ, മഞ്ചേരി, നിലമ്പൂര് ഈ നഗരവാസികൾ വരിസംഖ്യ മണിയോർഡർ ചെയ്യാൻ പ്രത്യേകം അപേക്ഷിക്കുന്നു. കൂടാതെ വി. പി. മടക്കിയ മാന്യന്മാർ നഷ്ടംവന്നതടക്കമെല്ലാ സംഖ്യതന്നെ മണിയോർഡർ ചെയ്യണമെന്നും അഭ്യർത്ഥിക്കുന്നു. ഈ മാർച്ച് 10-ാംനു-ക്കകം കോഴിക്കോട്ടെ വരിസംഖ്യക്കുവേണ്ടി പ്രസാധകൻതന്നെ വരുന്നുണ്ടെന്നും പ്രസ്താവിച്ചുകൊള്ളട്ടെ.

എന്ന്, പ്രവർത്തകന്മാർ.

കുട്ടമത്ത് കുന്നിയ്യൂര് സാഹിത്യസമുച്ചയം

തൃതീയവർഷം നമ്പർ 12

# അത്ഭുതപാരണ

(സംഗീതനാടകം.)

പ്രണേതാ:—

മഹാകവി കുട്ടമത്ത് കുന്നിയ്യൂര് കുഞ്ഞികൃഷ്ണക്കുറുപ്പ്.



പ്രസാധകൻ:—

കെ. കെ. നാരായണക്കുറുപ്പ്.

വില 0—8—0 1942 ഫിബ്രുവരി.

ശ്രീനാരായണപ്രസ്സ്, തലശ്ശേരി.

# പാത്രങ്ങൾ.

1. സൂത്രധാരൻ.
2. നടൻ.
3. യുധിഷ്ഠിരൻ.
4. ധൌമ്യൻ.
5. പാഞ്ചാലി.
6. ശ്രീകൃഷ്ണൻ.
7. ഭീമസേനൻ.
8. ദുൎവ്വാസസ്സ് മഹൎഷി.
9. കൌത്സൻ } രണ്ടു മഹൎഷിശിഷ്യന്മാർ.
10. സുജാതൻ }
11. വിദൂഷകൻ.
12. ഒരു ബ്രഹ്മചാരി } ആശ്രമവാസികൾ.
13. ദേവശൎമ്മൻ }
14. സുനന്ദൻ } ദ്വാരകയിലെ പ്രതിഹാരികൾ.
15. സുമതി }
16. സുമേധസ്സ് } ആശ്രമത്തിലെ കുട്ടികൾ.
17. സായണൻ }

# സമർപ്പണം.

ഏതൊരു ഭാഗ്യശാലി കട്ടമത്ത് കുന്നിയൂര് തറവാടിന്റെ മദ്ധ്യമശാഖയായ പടിഞ്ഞാറെക്കര താവഴിയിൽ കൂടസ്ഥനായി ജനിച്ച് കൊഴമ്മൽ പുത്തൻവീടും താവഴി വകയായി സ്വത്തുക്കളും സ്ഥാപിച്ച് തന്റെ ഭാഗിനേയപരമ്പരയെ ഇന്നും സംരക്ഷിച്ചുപോരുന്നുവോ; കൊല്ലവർഷം 1032 കുംഭമാസം അശ്വതി നക്ഷത്രത്തിൽ ദിവംഗതനായ വലിയചന്തുക്കുറുപ്പ് എന്ന ആ അമ്മാമന്റെ പാദപത്മങ്ങളിൽ ഈ 'അത്ഭുതപാരണ' സമർപ്പണം ചെയ്യുന്നു.

1117 കുംഭം 8-ാംനു-                    85-ാം ശ്രാദ്ധദിനം.

ഗ്രന്ഥകർത്താ.

# പ്രസ്താവന.

മാന്യ സഹൃദയന്മാരേ! കുട്ടമത്ത് കന്നിയൂര് സാഹിത്യസമുച്ചയം തൃതീയവർഷത്തിന്റെ അവസാനമായി ഈ 'അത്ഭുതപാരണ' എന്ന സംഗീതനാടകത്തെയാണ് നിങ്ങളിൽ ഉപഹാരമായി ഞങ്ങൾ സമർപ്പിക്കുന്നത്. ഈ തൃതീയവർഷം 1. സുദർശനൻ ഒന്നാംഭാഗം. 2. സുദർശനൻ രണ്ടാംഭാഗം. 3. സ്തോത്രമഞ്ജരി. 4. അമൃതരശ്മി. (പഞ്ചമകല) 5. നിത്യജീവനക്രമം. 6. അമൃതരശ്മി (ഷഷ്ഠകല). 7. സീമന്തിനി സ്വയംവരം. 8, 9. അംശുമതി ധർമ്മഗുപ്തം. 10. അമൃതരശ്മി (സപ്തമകല). 11. നചികേതസ്സ്. 12. അത്ഭുതപാരണ. ഇത്രയും പ്രസിദ്ധീകരണങ്ങൾ മാന്യന്മാരായ വരിക്കാരുടെ സഹായംകൊണ്ടും ഉദാരമനസ്കന്മാരുടെ സംഭാവനാദാക്ഷിണ്യംകൊണ്ടും ഞങ്ങൾക്ക സാധിച്ചിരിക്കുന്നു. കേരളസാഹിത്യത്തിന്റെ പല വിഭാഗങ്ങളിൽകൂടി ഈ തൃതീയവർഷത്തിലും ഞങ്ങൾക്ക് സഞ്ചരിപ്പാൻ സാധിച്ചിട്ടുണ്ട്.

ഈ അത്ഭുതപാരണയെപ്പററി വിശിഷ്യ എനിക്ക് പ്രസ്താവിക്കേണ്ടതുണ്ട്. കിമ്മീരവധം കഥകളിയിൽ പാണ്ഡവന്മാർക്ക് കാമ്യകവനത്തിൽനിന്നു സിദ്ധിച്ച അക്ഷയപാത്രത്തിന്റെയും ഇടയിൽ ദുർവ്വാസാവും ശിഷ്യന്മാരും കടന്ന് പാഞ്ചാലിക്ക് ദുഃഖമുണ്ടാക്കിയ അവസരം ശ്രീകൃഷ്ണൻ ചെയ്ത അത്ഭുതപാരണയുടേയും കഥ സുപ്രസിദ്ധമാണ്. ഈ അക്ഷയപാത്രകഥ ഓട്ടംതുള്ളലായിട്ടും നടപ്പുണ്ട്. അതേ കഥതന്നെയാണ് ഈ അത്ഭുതപാരണയിലും പ്രതിപാദിക്കുന്നത്. 'ശ്രീ മഹാഭാരതം' ആരണ്യപർവ്വത്തിൽ ആദ്യംതന്നെ അക്ഷയപാത്രത്തിന്റെ കഥ വിസ്തരിക്കുന്നു. നഗരവാസം വെടിഞ്ഞു പെട്ടെന്ന് വനവാസംചെയ്യാൻ സംഗതിവന്ന പാണ്ഡവന്മാർക്കും സഹചാരിയായ ബ്രാഹ്മണസംഘത്തിന്നും പട്ടിണിയുടെ നിവൃത്തിക്ക് പുരോഹിതനായ ധൌമ്യൻ ഉപദേശിച്ച

അക്ഷയപാത്രസമ്പാദനത്തിനുള്ള ആ ഘട്ടം 'ആദിത്യസേവയാണ് അന്നലബ്ധിക്കുള്ള മാർഗ്ഗ'മെന്ന് യുക്തിക്കും അനുഭവത്തിനും സാക്ഷ്യം വഹിക്കത്തക്കവിധം വിശദമാക്കീട്ടുണ്ട്. ആ തത്വത്തെ ഒന്നും രണ്ടും അങ്കങ്ങളിൽ സൂക്ഷ്മദർശികൾക്ക് കാണാം. മൂന്നാമങ്കം ദുർവ്വാസസ്സിൻെറ ആഗമനത്തോടുകൂടി ആരംഭിക്കുന്നു. കിമ്മീരവധം കഥകളിയുടെ ഛായയാണ് അവിടെ തോന്നുക. മഹാഭാരതത്തിൽ അക്ഷയപാത്രസിദ്ധിക്കുശേഷം ഏകദേശം പന്ത്രണ്ടുവർഷംവരെ നടന്ന അത്ഭുതസംഭവങ്ങൾക്ക് പിന്നിട്ടുമാത്രമെ ദുർവ്വാസസ്സിൻെറ വരവും ഈ അത്ഭുതപാരണയും പ്രതിപാദിക്കുന്നുള്ളു. പാഞ്ചാലിയോട് ലഘുവായ "ചീരക്കറി"യും വെള്ളവും വാങ്ങി ആസ്വദിച്ച് ഭഗവാൻ പെട്ടെന്ന് മറയുന്നതായിട്ടാണ് കിമ്മീരവധം കഥകളി പ്രസ്താവിക്കുന്നത്. മഹാഭാരതം അതു സമ്മതിക്കുന്നില്ല. ഭഗവാൻ പാരണ കഴിഞ്ഞശേഷം അവിടെ തന്നെ ഇരുന്ന് സ്നാനത്തിനുപോയ മഹർഷിയെ മടക്കിവിളിപ്പാൻ ഭീമസേനനെ അയക്കുന്നു. മഹർഷി ദിവ്യദൃഷ്ടികൊണ്ട് സർവ്വും മനസ്സിലാക്കി പണ്ടുനടന്ന അംബരീഷൻെറ കഥയോർത്തു ഭയപ്പെട്ടോടുന്നു. ഭീമസേനനെ കണ്ട ആ ഭയം ഇരട്ടിച്ചു എങ്ങോ പാഞ്ഞുപോകുന്നു. ഇങ്ങനെ പല ഭേദഗതിയും മഹാഭാരതത്തിൽ കാണാം. ഈ നാടകത്തിൽ അത്ഭുതപാരണക്കുള്ള കാലദൈർഘ്യത്തിൻെറ തെളിവ് ദുർവ്വാസസ്സിനേക്കൊണ്ട് പ്രസ്താവിപ്പിച്ചിട്ടുണ്ട്. കവിതാധർമ്മത്തെ ഓർത്ത് കഥയിലും, പാത്രസൃഷ്ടിയിലും, ചില നീചപാത്രസൃഷ്ടിയിലും, സ്വാതന്ത്ര്യം പ്രയോഗിച്ചിട്ടുമുണ്ട്. മാന്യ സഹൃദയന്മാർക്ക് ഈ നാടകത്തിലുള്ള അഭിരുചിതന്നെയാണ് ഈ ഗ്രന്ഥകർത്താവിനുള്ള അത്ഭുതപാരണ.

മുമ്പ് കഴിഞ്ഞ മഹായുദ്ധാനന്തരം ഭാരതം അനുഭവിച്ച മഹാദാരിദ്ര്യകാലത്തായിരുന്നു ഈ നാടകനിർമ്മാണത്തിൻെറ പ്രാരംഭം. അതായത് 'ബാലഗോപാലൻ' നാടകത്തിനുശേഷം.

'ഊണില്ലുടുപ്പുതുണിയില്ല പുറത്തിറങ്ങാൻ
പാണിക്കപാണിതുണനില്ലതിനാളുമല്ല.'

എന്ന് പ്രസ്താവനയിൽ കാണുന്ന പദ്യം ആ ദാരിദ്ര്യകാലത്തെ സൂചിപ്പിക്കുന്നതാണ്. അപ്പോൾ രണ്ടങ്കം മാത്രം എഴുതി. പിന്നീട് നീലേശ്വരം രാജാസ് ഹൈസ്കൂളിൽ അദ്ധ്യാപകജോലിയിൽ ഞാൻ പ്രവേശിച്ചശേഷം മൂന്നാമങ്കം കൂടി എഴുതി 'സാഹിത്യമാലിക' എന്ന മാസികയിൽ ഈ അത്ഭുതപാരണ പ്രസിദ്ധീകരിച്ചിരുന്നു. ഈ സാഹിത്യമാലികയും അസ്തമിച്ചിട്ട് കൊല്ലം കുറെ കഴിഞ്ഞു. ഈ അത്ഭുതപാരണയുടെ പ്രാരംഭം ഏതുവിധമോ അതേവിധംതന്നെ കാലചക്രം തിരിഞ്ഞു ഇന്നത്തെ ഘോരസമരത്തിലും ദാരിദ്ര്യത്തിലും നമ്മെ എത്തിച്ചിരിക്കുന്നു. കഷ്ടകാലങ്ങളിൽ ഈശ്വരനെ തന്നെ ശരണംപ്രാപിച്ചു കഴിയൂ എന്ന വിശ്വാസത്തിന്റെ ഫലമാണ് ഈ അത്ഭുതപാരണാപരിപൂർത്തിക്ക് സംഗതി.



വിശാലഹൃദയന്മാരേ! ഞങ്ങളുടെ സാഹിത്യസമുച്ചയം ഭവാന്മാരുടെ സഹായസഹകരണത്തെ അവലംബിച്ച് നാലാംവയസ്സിലേക്ക് കാലൂന്നിവെപ്പാൻതന്നെയാണ് വിചാരിക്കുന്നത്. ഇനിയും ഞങ്ങളുടെ പൂർവ്വീകന്മാരുടെ അപൂർവ്വഗ്രന്ഥങ്ങൾ പ്രസിദ്ധീകരിപ്പാൻ ബാക്കിയിരിക്കുന്നു. എന്റെ വകയായും ഒട്ടധികം ഇല്ലെന്നില്ല. കൂടാതെ അനന്തരവന്മാരുടെ വകയായും ഉണ്ട്. ഈ സദുദ്യമത്തെ ഇനിയും കുറെക്കാലം നീട്ടിക്കൊണ്ടുപോകുവാൻ 'ശ്രീ മൂകാംബികാദേവി' കേരളഭാഷാദേവിയുടെ കൊച്ചുസന്താനമായി ഈ കുട്ടമത്ത് കുന്നിയൂര് സാഹിത്യസമുച്ചയത്തേയും ഭക്തന്മാരായ മഹാജനങ്ങളേയും അനുഗ്രഹിക്കുമാറാകട്ടെ!

ഇനി കുട്ടമത്ത് കുന്നിയൂര് സാഹിത്യസമുച്ചയത്തിന്റെ നാലാം വർഷം ഒന്നാംനമ്പർ ഞങ്ങളുടെ അമ്മാമന്മാരാൽ നിർമ്മിക്കപ്പെട്ട രണ്ടു കൃതികളുടെ സങ്കലനമായ 'പ്രബന്ധദ്വയി' എന്ന പുസ്തകം സവ്യാഖ്യാനമായിരിക്കും.

എന്ന്,

**കുട്ടമത്ത്.**

# അത്ഭുതപാരണ.

## സംഗീതനാടകം.

### നാന്ദി.

സങ്കല്പിതാൎത്ഥനവകല്പതരുപ്രരോഹ—
സംഘത്തിൽ നല്ലമൃതവൎഷപയോദഘോഷം;
സങ്കൎഷണാനുജമുഖാംബുജപാഞ്ചജന്യ—
ശംഖസ്വനം തരിക! നിങ്ങളിൽ മംഗളത്തെ.

(സൂത്രധാരനും നടനും പ്രവേശം.)

സൂത്രധാരൻ:- അതി വിസ്താരം അവസരഹരണമാണ്. നാന്ദിയിൽ ധ്വനിപ്പിച്ച "അമൃതവൎഷ" പ്രദയായ "അത്ഭുതപാരണ" എന്ന നൂതന നാടകംകൊണ്ടു ഭവാന്മാരെ ആരാധിക്കാം.

നടൻ:- എന്താണ് അങ്ങയുടെ ഭാവം? 'പ്രാണവേദനയിലും വീണവായന' എന്നോ?

പദ്യം 2. ഊണി,ല്ലുടുപ്പുതുണിയില്ല പുറത്തിറങ്ങാൻ
പാണിക്കപാണിതുണനില്ലതിനാളുമല്ല
ക്ഷീണിച്ചിരിപ്പൊരുതനുക്കിഹ നാട്യവിദ്യ—
യ്ക്കാണിച്ചു, ഹന്ത! വിഷയിക്കു മൈതേച്ചുപോലെ

സൂത്ര:- സഖേ! മാരിഷ! ഈ ദാരിദ്ര്യശോകം ഒട്ടും അവാസ്തവമല്ല. ജീവിതചക്രത്തിന്റെ പരിവൎത്ത

നം ഈശ്വരാഭിമുഖമായിട്ടാണ്. ആദിത്യാഭിമുഖമായ ഭൂമിപരിവൎത്തനത്തിന്റെ ചമൽക്കാരഭേദങ്ങൾ മാത്രമാണ് രാവും, പകലും. അതുപോലെ ദുഃഖസുഖങ്ങൾ ജീവിതചമൽക്കാരത്തിന്റെ വകഭേദങ്ങൾ മാത്രം. അവ രണ്ടും തുല്യമായി സഹിച്ചുകൊണ്ട് സ്വധൎമ്മം നടത്തുകയാകുന്നു പുരുഷധൎമ്മം. ശോകമോഹങ്ങൾ വെറും ജാഡ്യഹേതുകങ്ങൾ. 'സ്വധൎമ്മേ നിധനം ശ്രേയഃ പരധൎമ്മോ ഭയാവഹഃ' രംഗോപജീവികളായ നമ്മളുടെ ധൎമ്മം സദസ്യരുടെ പ്രീതിസമ്പാദനമാകുന്നു. നമ്മെ ഭരിക്കേണ്ടുന്ന ഭാരം വിശ്വംഭരന്റെ വശം................

(അണിയറയിൽ)

പാദം ധൎമ്മമത്രേ ധൎമ്മനന്ദന! തവനന്മപോവന =ധൎമ്മ=

നടൻ:- എന്താണ് കേൾക്കുന്നത്?

സൂത്ര:- മറെറന്താണ്. നമ്മുടെ ധൎമ്മനിഷ്ഠയെ പിൻതാങ്ങുന്ന ധൌമ്യന്റെ ഭാഷിതമാണ് കേൾക്കുന്നത്.

പദ്യം 3. കള്ളച്ചൂതാടി നാട്ടുംനഗരവുമഖിലം
വിത്തവും കയ്ക്കലാക്കി—
കൊള്ളക്കാർ കൌരവന്മാരഹഹ!ഗതദയം
കാട്ടുകേററിക്കയാലേ
തള്ളക്കാമക്കൾപോൽക്കൂടിയ സഹജവധൂ—
വിപ്രസംഘാൎത്തികണ്ടി—
ട്ടുള്ളംകത്തുന്ന ധൎമ്മാത്മജനൊടുസദയം
ധൌമ്യനോതുന്നു ധൎമ്മം.

നടൻ:- ശരി. എന്നാൽ ഭഗവാൻ ധൌമ്യമഹർഷിയുടെ
ഉപദേശഫലത്തെ നമ്മളും കാത്തിരിക്കുകതന്നെ.

സൂത്ര:- സംശയിപ്പാനുണ്ടോ? (എന്നു രണ്ടുപേരുംപോയി)

---

## ഒന്നാമങ്കം.

---

(ധൌമ്യനും യുധിഷ്ഠിരനും പ്രവേശം)

ആസനസ്ഥനായ ധൌമ്യൻ:-

പദം 1. മോഹനം — ചെമ്പട.

ധർമ്മമത്രേ ധർമ്മനന്ദന! തവ
നന്മപാവന! =ധർമ്മ=
നിർമ്മലം ശുഭശർമ്മിനായ് നൃപ!
നിന്മഹിക്കപൈകന്മഷപ്രഭ!
കർമ്മമിത്തവ, മുഞ്ചസൽകൃപ!
ദുർമ്മതിദ്വേഷ്പ്രാപ! സന്മാർഗ്ഗിണാംദീപ! =ധർമ്മ=

യുധിഷ്ഠിരൻ:- (സാഞ്ജലിഹസ്തം)

പദ്യം 4. സമ്പത്തും മമനാടുമെന്നിതുകളാൽ
ദുര്യോധനാശാതരു—
ക്കൊമ്പത്യന്തഫലാഢ്യമായ്, ദുരിതമ—
ദുശ്ശാസനാരാധനം
എൻപത്നീകചകർഷണക്രിയയുമാ,—
യിദ്ദുഃഖമെന്തുള്ളതി—

ഞ്ഞെൻപത്തെട്ടസഹസ്രവിപ്രവിപുല—
ക്ഷ്മാൽപീഡനത്തിങ്കൽമേ

ഭഗവാനേ! അരോചകിക്ക പാൽപ്പായസംപോലെ നിർദ്ധനനായ അടിയന്ന്, പുണ്യകലശമായ ഈ ബ്രാഹ്മണസന്നിധാനം നിരന്തരം ശോകഹേതുകമായിത്തീൎന്നിരിക്കുന്നു.

പാദം 5.

മൊട്ടുപൂവുംതളിരുമഖിലം നഷ്ടമായ്പ്പോന്നമാകിൽ—
പെട്ടന്നേഷക്കറവൊടനിശം കോകിലശ്രേണിപോലെ
ഒട്ടുംരക്ഷക്കവശനടിയൻവിട്ടുപോവാനപേക്ഷി—
ച്ചിട്ടുംക്കൂടുന്നിതു കലമതിശ്ശ്ലാഘ്യമീവിപ്രസംഘം

ധൌമ്യ:- മഹാന്മാരുടെ സമ്പത്തിലും, ആപത്തിലും സജ്ജനങ്ങൾ ഭാഗഭാക്കകളായിരിക്കും.

യുധി:- ഈ മഹാന്മാരുടെ വിശപ്പിനെ ശമിപ്പിപ്പാൻ ഒരു മാൎഗ്ഗവും കാണുന്നില്ലല്ലോ.

പാദം 2. ഹിന്തുസ്ഥാനി. തോടി—ചെമ്പട.

വിശപ്പേററംദുസ്സഹം വിശപ്പത്തിനനപഹം =വിശ=
ശാശ്വതധൎമ്മാപഹം സകലദുഷ്കൎമ്മാവഹം
മോഹംനൽകിയും ദേഹംവെന്തിടും
ചെയ്യുതെന്തഹം. =വിശ=

ധൌമ്യ:- അല്ലയോ! ധൎമ്മനന്ദന! സൎവ്വ പ്രാണികളും സൃഷ്ടികാലത്തുതന്നെ വിശപ്പുകൊണ്ട് നന്നെ തളൎ

ന്നിരുന്നു. അച്ഛൻ എന്നപോലെ അവരെ ആപ ത്തുകളിൽനിന്നും പരിപാലിച്ചുപോരുന്നത് ആദി ത്യഭഗവാനാണ്.

പദ്യം 6.

ഉത്തരായണകാലമക്കനെട്ടത്തു സവ്വരസങ്ങളി—
ങ്ങത്തപിച്ചുകടക്കവേ ഭുവി ദക്ഷിണായനവേളയിൽ
ഉത്തമം വിളഭൂമിയിൽ ശശിസൂര്യയോനിമഹൌഷധം
വിസ്തരിപ്പതുകൊണ്ടു ഷഡ്രസമന്നവും തപനാത്മകം

ആകയാൽ ആദിത്യഭഗവാനെ ശരണംപ്രാപിക്കു കയാണ് വേണ്ടത്. പണ്ട് കാൎത്തവീൎയ്യൻ, പൃഥു, നഹുഷൻ മുതലായ മഹാരാജാക്കന്മാൎക്കും ഈവിധം ആപൽക്കാലമുണ്ടായിരുന്നു. അന്നു ശരണമായി ത്തീൎന്നത് ഈവക ധൎമ്മാചരണമായിരുന്നു.

യുധി:- ഭഗവാനേ! എന്നാൽ ആ ധൎമ്മത്തെ അടിയനും അനുഷ്ഠിച്ചുകൊള്ളാം.

ധൌമ്യൻ:- എന്നാൽ ആ അനുഷ്ഠാനം ഞാൻ അങ്ങേ യ്ക്കുപദേശിക്കാം. ബാഹ്യാന്തരശുദ്ധനായി ഭവാൻ ഗംഗാതീരത്തിൽ തെയ്യാറായിക്കൊള്ളുക!

യുധി:- കല്പനപോലെ.

(രണ്ടുപേരും പോയി.)

---

# രണ്ടാമങ്കം.

വിഷ്കംഭം.

ഒരു ബ്രഹ്മചാരി:- (പ്രവേശിച്ചിട്ട്) അയ്യോ! വിശക്കുന്നു. അയ്യോ! വിശക്കുന്നു! വിശപ്പുകൊണ്ട് ഈ രാത്രിയിലും ഉറക്കമുണ്ടായില്ല. സമയം പ്രഭാതമാവുകയും ചെയ്തു.

പദ്യം 7. കൂകുന്നു പക്ഷികളുണർന്നു, 'വിശപ്പടക്കാൻ—
പോകുന്നിതെ'ന്നു പുലർകാലമടുക്കയാലെ
മാഴ്കുന്നൊരാജന്തുനിരയിൽ പരിഹാസമേറെ
തൂകുന്നൊരാവിധമകന്നിതു താരഹാസം.

കഷ്ടം! ഹസ്തിനപുരം വിട്ടിട്ടു ദിവസം കുറെ കഴിഞ്ഞു. ഇതുവരെ ഒരുനേരമെങ്കിലും ഭക്ഷണമുണ്ടായില്ല. പണ്ടെങ്ങാനും കേട്ടുകേൾവിപോലുമില്ലാത്ത കണ്ടകം നിറഞ്ഞ കാട്ടുകളിൽ കണ്ട കിഴങ്ങും കായും തിന്നിട്ടാക്കാണ് ശീലം. ഹസ്തിനപുരത്തിലിപ്പോൾ നിത്യസദ്യയെന്നാണ് കേൾവി. ഇന്ദ്രപ്രസ്ഥത്തിലെപോലെതന്നെ ബ്രഹ്മചാരികൾക്കും പ്രത്യേകമാണുപോലും വട്ടം.

പദ്യം 8. ഒപ്പം പപ്പൊടുപപ്പടം പലപഴം
കെല്പേറുമുപ്പേരി നെ—
യ്യപ്പം പാലടപായസം കറികളും
ചോറും കണക്കെന്നിയെ

അപ്പന്തികെവെനേതിലെത്തുകിലുമ—
ങ്ങണ്ടെന്നുകേൾക്കുന്നു ഹാ!
തപ്പുങ്ങന്നുകടന്നാതിങ്ങ, കനകം
വിററിങ്ങു കാരീയമായ്.

(ആലോചിച്ച്) ഏയ്! എന്താണിത്! വിശപ്പു കൊണ്ടു ധർമ്മംക്കൂടി മറന്നുവെന്നോ? അസ്മത്സ്വാമി യുധിഷ്ഠിരൻ കനകം വില്ക്കുകയോ? കനകം ധർമ്മമാണ്. കാരീയം അധർമ്മമാണ്. (സക്രോധം) എട! എട! ദുഷ്ട! ദുര്യോധന! നിന്റെ പാലടക്കയക്കാൾ അസ്മത്സ്വാമിയോടുചേർന്നുള്ള പട്ടിണിയാണ് ഞങ്ങൾക്കു തൃപ്തികരമായ പരമാന്നം. അയ്യോ! വിശക്കുന്നു! (ദൂരെ നോക്കിക്കൊണ്ട്) ആരോ ഒരാൾ വരുന്നുണ്ട്. ആളെ മനസ്സിലാകത്തക്കവണ്ണം ഇരുൾ നീങ്ങുന്നോ ഉള്ളൂ. (പ്രകാശം.) ആരാണ് വരുന്നത്?

(പൂക്കൊട്ടയോടുകൂടി പ്രവേശിക്കുന്നു.)

ഒരു ബ്രാഹ്മണൻ:- ഞാൻ ദേവശർമ്മനാണ്.

ബ്രഹ്മ:- ഹാവൂ! ആര്യൻ ദേവശർമ്മനോ? കൊട്ടയിലെന്താണ്? വിശക്കുന്നു. തിന്നാൻ വല്ലതും തരണേ!

ദേവശർമ്മൻ:- പ്രഭാതത്തിൽതന്നെ ബ്രഹ്മചാരിക്ക് തീററിക്കാണ് മോഹം. ബ്രാഹ്മണ്യംതന്നെ മറന്നു പാപി.

ബ്രഹ്മ:- ആര്യ്യേ! കോപിക്കരുത്. കലശലായ വിശപ്പു

കൊണ്ടെല്ലാം മറന്നുപോകയാണ്. ഞാൻ വേഗം കളിച്ചുകൊള്ളാം. ഇന്നു വല്ല ഭക്ഷണവും കിട്ടുമോ?

ദേവ:- (ആത്മഗതം) കഷ്ടം! എന്റെ കഥതന്നെ ഇപ്പോൾ വലിയ പരുങ്ങലിലാണ്. പിന്നെ ഈ കുട്ടിയുടെ കഥ പറവാനുണ്ടോ! (പ്രകാശം) വത്സ! വ്യസനിക്കേണ്ട. ഇന്നുമുതൽ നമുക്ക് തൃപ്തികരമായി ഭക്ഷണത്തിന്ന് വഴിയുണ്ട്.

ധ്രുവ:- അതെങ്ങിനെ?

ദേവ:- അസ്മത്സ്വാമി ആദിത്യാരാധനം തുടങ്ങിയതറിഞ്ഞില്ലെന്നോ? ഇതാ നോക്കൂ!

പദ്യം 9. വിശ്വാസംവ്യ്യമനസ്സിലെന്നവിധമി-
ഗ്ഗംഗയ്ക്കകംനിന്നു നി-
ന്നിശ്വാസം നിജ ജീവനാഡിചലനം
നിർത്തിപ്പവിത്രാശയൻ;
വിശ്വാസം സകലാനനരൂപിനിഗമ-
ജ്യോതിസ്സിലർപ്പിച്ചു, സ-
ർവ്വാശ്വാസം തനപൂണ്ടപോലിഹ വിള-
ങ്ങീടുന്നു ധർമ്മാത്മജൻ.

എന്തു മാത്രമോ നല്ലവണ്ണം നോക്കൂ!

പദ്യം 10, ഉൗധസ്സിൻതികവിന്നു പൈക്കരികില-
പ്പൈക്കുട്ടിപോൽ ജാഹ്നവീ-
പാഥസ്സിൽകളിചെയ്തു വിപ്രനികരം
സുവ്യക്തഭക്ത്യാദരം.

നാഥൻ ധർമ്മജനന്തികത്തിരുവശം
ഗായത്രിചൊല്ലിത്തമോ-
യുദ്ധം തല്ലിയമർത്തിടുന്നിത! വത്സ!
നാംപോകവേഗം വടോ!
(രണ്ടുപേരും പോയി.)

---

രംഗം

(ബ്രാഹ്മണർ 'ഗായത്രി' ജപിച്ചിരിക്കുന്ന ഗംഗാതീരം)
(ഗംഗയിൽ അർദ്ധമഗ്നനായി സമാധിസ്ഥനായ)
യുധിഷ്ഠിരൻ:- (സമാധിയുണർന്ന്)
പാടം 3. ബിഹാക്ക്=ആദി.

പൈദാഹാദിയേ പോക്കുവാനായേ
പ്രാണപ്രചലനമിക്കായേ
വിട്ടുതുരീയേ മതി മഹാശ്രീയേ
കണ്ടുസുഖിച്ചിരു നിർമ്മായേ =പൈദാ=

ദിവ്യചേതനം ഭവ്യനിദാനം
ദേഹത്തിനിതമൃതസ്നാനം
തന്നെയാം നൂനം; സ്തുതിക്കുകമൌനം
വിട്ടിനിസൂര്യം ലസമാനം =പൈദാ=

ഹാ ഹാ! എന്തൊരാശ്ചര്യമാണിത്! ആചാര്യനിൽനിന്നു സിദ്ധിച്ച, ആദിത്യഭഗവാന്റെ അഷ്ടോത്തരശതനാമമന്ത്രവർണ്ണം അയസ്കാന്തം സൂചിയെപ്പോലെ അന്തഃകരണത്തെ താനേ അന്തർമ്മുഖീക

രിപ്പിച്ചു (ഗംഗയെ നോക്കി തൊഴുതുകൊണ്ട്) അഹോ! പ്രഭാതത്തിൽ ഭാഗീരഥിയുടെ ഈ പരമശാന്തസ്ഥിതി മനസ്സിനെ പിന്നെയും അന്തർമ്മുഖമാക്കിച്ചെയ്യുന്നു.

പദ്യം 11. നക്ഷത്രാളികൾമിന്നിടുന്ന ഗഗനം
തന്നുള്ളിലാക്കിത്തടീ-
വൃക്ഷകൈക്കെത്തളിർകൊണ്ടുചെയ്തിരുപുറം
പൂരിച്ച പുഷ്പാഞ്ജലി
ലക്ഷപ്രാണികളൊത്തുതന്നലകളാൽ
നാമംജപിച്ചീമഹീ-
രക്ഷക്കീനദിചെയ്തിടുന്നു, തപന-
പ്രത്യക്ഷലക്ഷ്യംതപം.

പദം 4. മോഹനം=തിസ്രജാതിരൂപകം.

അഹിംസനരസേ! ദേവി! വിയന്നദി! പാഹിമാം
പാഹിമാം പാഹിമാം പാഹിമാം അംബ! =അ=
അമ്മേ! നിൻമേന്മയാൽ പാപമെങ്ങീലോക-
ക്കാജീവം രാജീവരാജിതാംഗി! =അ=

ദേവി! ഭഗീരഥകീർത്തിമാലേ! ഭാരതപരിത്രാണശീലേ! നമസ്കാരം. (ഗംഗാതീരം ചുററും നോക്കി) ശിവ! ശിവ! എന്തൊരുകഥയാണിത്! വേദജ്ഞോത്തമന്മാരായ ബ്രാഹ്മണരാൽ ഈ ഗംഗാതീരം അലങ്കരിക്കപ്പെട്ടിരിക്കുന്നു.

പദ്യം 12. തോയത്തിൽ *കതകംകണക്കിനെ മമ
പ്രാരബ്ധകർമ്മങ്ങളിൽ
പ്രായശ്ചിത്തതപസ്സവെച്ചുതുകളെ—
ശ്ശുദ്ധീകരിച്ചീടുവാൻ;
കായത്തെപ്പരിശുദ്ധജാഹ്നവിയിലും
വാക്കും മനസ്സും ദൃഢം
ഗായത്രീമന്ത്രവിങ്കലും ദ്വിജകുലം
മുക്കുന്നു നിഷ്കൃമഷം.

ബ്രഹ്മഹത്യാദിപാപം പോലും ഭസ്മീകരിക്കുവാൻ പ്രജ്വലിക്കുന്ന ബ്രഹ്മതേജസ്സേ ഇടക്കിതാ നമസ്കാരം (മുമ്പോട്ട് നോക്കി) സമാധിയിൽ എന്റെ അന്ധകാരം നീക്കി പ്രത്യക്ഷമായ അതേ ജ്യോതിർമ്മണ്ഡലത്തിന്റെ അരുണപ്രകാശങ്ങൾക്ക് ഇതാ പൂർവ്വാദ്രിശിഖരം സ്വാഗതംചെയ്തുകൊള്ളുന്നു. ആകയാൽ ആ അന്നദാതാവിനെ സ്തുതിക്കാം.

മാർത്താണ്ഡസ്തവം.

പദ്യം 13. ചേതസ്സനീ സകലഭൂതത്തിനും ഭുവന-
ജാതത്തിനൊററമിഴി, നിൻ-
സ്ഫീതപ്രഭാപടലരേതസ്സതാൻ ഭുവന-
പോതത്വമാർന്നതുമഹോ!
"ഏതക്ഷയം ത്രിഗുണപാതത്തി"ലെന്നൃഷികൾ

*കതകം=തേററാമ്പരൽ.

*ഗീതത്തിലോതി വിശദം
നീ തല്പദം സ്വകരനീതത്രിവൃത്തിസ്വര-
സാതത്യരൂപ! ഭഗവൻ!

14. നീകാശശൂന്യ പരമാകാശസീമ്നി വിപു-
ലാകാര! നീ നിജമഹഃ-
പ്രാകാരഭിത്തിയുടവേകാതെ കെട്ടിയതി-
ലേകാന്തമിഗ്രഹഗണം
പാകാഹിതപ്രമുഖനാകാധിപക്കമറി-
വാകാത്തമട്ടിഹ തിരി-
ച്ചേകാകിയായ് പ്രമദശോകാത്മമിങ്ങരുളി
ഹാ! കാലചക്രചലനം.

15. ചെന്താമരക്കമലചിന്താമണേ! തിമിര-
ദന്താവളത്തിനഹരേ!
വൻ താപസൌഖ്യഭവസന്താപശാന്തികര-
സന്താനശാഖിഫലമേ!
സ്വന്താവകാശമിതു ഹന്താത്തനാം നരന
പിന്താങ്ങൽനില്ക്കുക, നിണ-
ക്കെന്താണമാന്തമിതിലന്താദിയറ്റൊരു നി-
യന്താവു നീ ദിനമണേ!

16 ഈരാറുരാശികളിൽ നേരായ്കടന്നു ജഗ-
ദാരാമഭൂവിൽ നിയതം

---

*ഗീതം=സാമവേദം.

സാരാതപം, സജലധാരാധരം, ശിശിര-
താരാധിനാഥ,നിവയായ്;
തീരാത്ത ചാരുഫലമാരാൽകൊടുപ്പൊരു കൃ-
പാരാശിയായ ഭഗവൻ!
ഘോരാർത്തിപൂണ്ട മമ വാരാളുമന്നമിഹ
ധാരാളമായ്ത്തരിക നീ
(ധ്യാനിച്ചു തൊഴുതു നില്ക്കുന്നു.)

(അണിയറയിൽ ശംഖനാദം, പുഷ്പവർഷം)

(അനന്തരം രഥാധിരൂഢനായ ആദിത്യഭഗവാൻ ആകാശമണ്ഡലത്തിൽനിന്നിറങ്ങിവരുന്നു.)

യുധി:- കാമോദരി=രൂപകം.

പാദം 5.

ജയജയഹേ! ജലജബന്ധോ!
ജഗതീസന്തോഷണനായ് വിലസും കരുണാസിന്ധോ! =ജ=
ജനിമൃതിമുതലായഖേദം ജന്തുവൃന്ദത്തിനകററി മോദം
പരമരുളും നിൻ പവിത്രപാദം
സ്ഫുടമടിയനൊടെനിശീഥം പുലരുവതിന്നുവിഭാതം =ജ=

(നമസ്കരിക്കുന്നു.)

ആദിത്യൻ:- (അനുഗ്രഹിച്ചുകൊണ്ട്) സർവ്വമംഗളങ്ങളും ഭവാനിൽ ഉണ്ടാവട്ടെ. എഴുനീല്ക്കുക! പ്രശാന്തമധുരമായ അങ്ങയുടെ മുഖാരവിന്ദം കാണ്മാൻ ഞാനാഗ്രഹിക്കുന്നു.

യുധി:- (എഴുനീററ് തൊഴുതുകൊണ്ട് നില്ക്കുന്നു.)

ആദി:- ഭഗവാന്റെ അഭിമുഖപ്രദശനത്തിൽ ഞാൻ വള
രെ പ്രസന്നനായിരിക്കുന്നു. ധർമ്മിഷ്ഠനായ അല്ലയോ!
യുധിഷ്ഠിര! അഭീഷ്ടം പറഞ്ഞുകൊള്ളുക.

യുധി:- ഭഗവാനേ! ലോകത്തിന്റെ ഏകനേത്രവും കർമ്മ
സാക്ഷിയുമായ തിരുവടിക്കു എന്റെ അഭിലാഷം
അറിയാത്തതല്ല. ഫലസിദ്ധിയെക്കുറിച്ചു സംശയ
മില്ലാതാക്കുന്ന ഈ ചോദ്യം അടിയനെ ധൈര്യപ്പെ
ടുത്തുകയും ചെയ്യുന്നു.

പദ്യം 17.

അദിതിസുത! ഭവാൻകൽ സർവ്വലോകം പുലർത്താൻ
പ്രതിദിനമുളവാകും രശ്മിജാലം കണക്കേ;
അതിഥികളെ വിശേഷാൽ തൃപ്തരാക്കീടുവാനാ-
യതിരുചികരമന്നം നൽകണം നാളിൽനാളിൽ

ആദി:- (രണ്ടുകയ്യിൽ പാത്രം വഹിച്ചുകൊണ്ട്)

പദ്യം 18. സല്ലോകത്തിനു സത്യധർമ്മപഥമായ്
ശ്രേയസ്സു നൽകീടുവാ-
നല്ലോ മൽകിരണങ്ങളേ പ്രതിദിനം
തൂകുന്നതെന്മണ്ഡലം
ഫുല്ലോന്മേഷമതെന്നമട്ടതിഥികൾ-
ക്കുൾതൃപ്തിനൽകീടുവാൻ
നല്ലോ "രക്ഷയപാത്ര"മൊന്നിതു ഭവാൻ
കയ്ക്കൊൾക! ഭാഗ്യാംബുധേ!

അല്ലയോ ധൎമ്മനന്ദന! അങ്ങന്ന് ഒന്നുകൂടി അറിഞ്ഞിരിക്കേണ്ടതുണ്ട്. അങ്ങയുടെ സധൎമ്മിണിയായ പാഞ്ചാലി ലോകത്തിന്റെ ധൎമ്മസ്വരൂപിണിയാണ്. സൎവ്വലോകതൃപ്തിക്കുള്ള പാഞ്ചാലിയുടെ ഭക്ഷണത്തിന്നുമുമ്പ് ദിനംപ്രതി അതിഥികൾ തുടങ്ങിയ സൎവ്വ ജന്തുക്കളുടേയും ഭക്ഷണം കഴിയണം. (എന്നു പാത്രം കൊടുക്കുന്നു.)

യുധി:- (പാത്രം മേടിച്ച്) ഭഗവൻ! അടിയൻ അനുഗൃഹീതനായി. അങ്ങയുടെ ആജ്ഞപ്രകാരം നടന്നുകൊള്ളാം.



ആദി:- എന്നാൽ ഭവാന്റെ ധൎമ്മപ്രഖ്യാപനങ്ങളുടെ പരിമളം എന്റെ മണ്ഡലത്തെ ആഹ്ലാദിപ്പിക്കട്ടെ (എന്നു മറയുന്നു.)

യുധി:- (നോക്കി തൊഴുതുകൊണ്ട്) ഭഗവാന്റെ കനകരഥം അതാ അത്യുന്നതത്തിൽ ദൃഷ്ടിപഥം കവിഞ്ഞു മറയുന്നു.

പദ്യം 19. വിയത്തിലേ ശബ്ദഗുണം
വിയത്തിൽതന്നെയാംവിധം
സ്വയം നിജസ്ഥലത്തിൽതാൻ
ലയിച്ചു ഭഗവദ്രഥം

(അണിയറയിൽ) ദേവി! ഇതിലെ; ഇതിലെ

യുധി:- കേട്ടുകൊണ്ട്) ഹോ! ഹോ! പ്രതീക്ഷാനന്തരം

പ്രസന്നയായ ദേവി ദ്രൌപദി ഇങ്ങോട്ടുതന്നെ വരികയാണ്.

പദ്യം 20.

നിതാന്തസഹനത്തൊടും മഴകഴിഞ്ഞശേഷം നരം—
സിതാംബുജകദംബയാമൊരു സരോജിനിക്കൊത്തിതാ;
അതാന്തരവിഭക്തയായിഹവരുന്നിതെന്നന്തികേ
പ്രതാനപരിശുദ്ധയായ് ധവളവസ്ത്രയായ് ദ്രൌപദി

ദ്രൌപദി:- (പ്രവേശിച്ച് ആത്മഗതം) അഹോ! ഭാഗ്യം ഭാഗ്യം! വർഷകാലവിമുക്തനായ മാർത്താണ്ഡൻ എന്നവിധം ആര്യപുത്രൻ കാണപ്പെടുന്നു. (പ്രകാശം) ആര്യപുത്രൻെറ ധർമ്മം ജയിക്കണം! ജയിക്കണം!

യുധി:- ദേവി! ഭവതി വിജയിച്ചിരിക്കുന്നു. ഭവതിയുടെ പ്രതീക്ഷ ഫലിച്ചു. ആദിത്യഭഗവാനിൽനിന്നു അക്ഷയപാത്രം ലഭിച്ചു. ഇതാ നോക്കൂ!

പദം 6. സാവേരി—രൂപകം.

പരിഗ്രഹിക്കുകപാത്രം, പാർഷതി! ഭവതി!
പരിതൃപ്തിദമമൃതം തരുവോനിതു നിയതം —പരി—
നിരുപിപ്പതുപോലെയന്നം
നിരുപമരസമായഭിന്നം
വിരവിൽ വിവിധമായ് പ്രസന്നം
വിരചിച്ചുതരുന്നതാണിതു —പരി—

(പാത്രം കൊടുക്കുന്നു)

ദ്രൌപദി:- (പാത്രം മേടിച്ചിട്ട്)

പദം 7. ചെഞ്ചുരുട്ടി—തിസ്രജാതിരൂപകം.

പാത്രം പരമപാവനം നാഥ! =പാത്രം=
ഗാത്രരക്ഷണത്തിനായ്
മാത്രമല്ല ദേഹിനാം
ചിത്തചിദ്രസം — നീളെ
വാത്തിടാനമേ =പാത്രം=

യുധി:- ദേവി! അതിഥികളെ യഥോചിതം സംതൃപ്തരാക്കുക. ഭവതിയുടെ ഭക്ഷണംകഴിഞ്ഞാൽ മാത്രമേ ദിവസംപ്രതി ഈ അക്ഷയപാത്രം അവസിതാന്നമായിരിക്കയുള്ളു.

(അണിയറയിൽ വൈതാളികൻ)

പദ്യം 21. സൌമ്യന്മാരീവരുംനല്ലതിഥികളെ നരം—
പാത്രമേകുന്നൊരന്നം
കാമ്യംഭക്ഷിച്ചുതൃപ്ത്യാ, വിയതി ദിനകരൻ
കാണവാനെന്നവണ്ണം
സാമ്യംനില്പാത്തധർമ്മംവിളയുമൊരു ഭവ—
ദ്ഭ്രാത്രയേ കാത്തിരിപ്പൂ
ധൌമ്യൻബ്രഹ്മർഷി ഭീമാദികസഹജരൊടും
നിർമ്മലൻ ധർമ്മസൂനോ!

(ബ്രാഹ്മണർ ഞെട്ടിയുണൎന്നു പരിഭ്രമിച്ചു നോക്കുന്നു.)

യുധി:- ഹോ! ഹോ! ഭഗവാൻ ധൌമ്യൻ നമ്മെ കാത്തിരിക്കുകയാണ്. നാം ആശ്രമത്തിലേക്കു പോവുക! (പുറവും നോക്കിക്കൊണ്ട്) അഹോ! ആശ്ചര്യം! ഗാ

യത്രീജപത്തിൽ നിമഗ്നരായ ബ്രാഹ്മണർ ഇപ്പോൾ മാത്രമേ ഉണ്ണുന്നുള്ളൂ

ബ്രാഹ്മണർ:- (അടുത്തുചെന്ന്) അസ്തു തേ കുശലം മഹാരാജ!

യുധി:- ബ്രഹ്മവർച്ചസ്സുകളെ! ഭവാന്മാരുടെ അനുഗ്രഹത്താൽ ഇതാ അക്ഷയപാത്രം ലഭിച്ചിരിക്കുന്നു. എന്നാൽ ആശ്രമത്തിലേക്കു പോവുക! (എന്നു എല്ലാവരും പോയി).

---

# മൂന്നാമങ്കം.



## വിഷ്കംഭം.

(ഒരു ദാസി പ്രവേശം)

ദാസി:- ആര്യയായ ദ്രൌപദി എന്നോടു ഇങ്ങിനെ ആജ്ഞാപിച്ചു. 'എടി! ഗുണവതി! അതിഥികളുടെ ഭക്ഷണാനന്തരം ആര്യപുത്രൻ യുധിഷ്ഠിരൻ അവരജന്മാരോടൊപ്പം അമറേത്ത് കഴിഞ്ഞു എഴുന്നെള്ളിയിരിക്കുന്നു. പരിചാരകവൃന്ദത്തിൻെറ അഷ്ടിയും കഴിഞ്ഞു ഞാൻ ഉണ്ണാതെയിരിക്കുകയാണ്. ഭവതി ചെന്നു ആര്യനായ മൈത്രേയനെ കണ്ടു ആര്യപുത്രനോട് അന്വേഷിപ്പിക്കണം. ഇനിയും അതിഥികൾ വല്ലവരും ഉണ്ടോ എന്ന്.' നിന്നോടത്തു നില്ക്കാത്ത

ആ വാനരസ്വഭാവനെ, ലക്ഷോപലക്ഷമായ്ക്കൂടിയ ഈ ആൾത്തിരക്കിൽ എവിടെയാണ് ഞാൻ തിരയേണ്ടത്? ഒരുപക്ഷെ ഈ അവസരം അതിഥിമന്ദിരത്തിൽത്തന്നെ കണ്ടേക്കാം. (ചുററിനടന്നു നോക്കിക്കൊണ്ട്) ഹൈാ! ഹൊ! ഇതാ! നീണ്ടൊരു ദണ്ഡമായി മൂന്നുകാലുള്ള മൃഗംപോലെ മൂപ്പര് മുന്നോട്ടു തന്നെ മുടന്തിമുടന്തിപ്പോകുന്നു. (പ്രകാശം) ആര്യ! മൈത്രേയ! ഒന്നവിടെ നില്ക്കണം! (എന്നു പറയുമ്പോഴും ദൂരെ നില്ക്കുന്ന മൈത്രേയനെ വീണ്ടും നോക്കീട്ട്.)

പദ്യം 22. നരം കരിംകമ്പിളി മെയ്ക്കു ചുററിയും
കരങ്ങളെ ദണ്ഡുമിയന്നുപോകവേ;
മറിഞ്ഞുകാട്ടുന്നിത ചാമ്പൽപൂണ്ടൊരാ —
ക്കരിംതഴമ്പേന്തിയ മണ്ടനെററിയെ

(പ്രകാശം) ആര്യ! മൈത്രേയ! നില്ക്കു! നില്ക്കു!

മൈത്രേയൻ:— (തേട്ടിക്കൊണ്ട് പ്രവേശിച്ച്) ഏതു മൂധേവിയാണ് എന്നെ വഴിയിൽനിന്ന് വിളിക്കുന്നത്?

ഗുണവതി:- ആര്യ! ഞാൻ ഗുണവതി.

മൈത്രേ:— എടി! ഗുണവതി! ഗണപതിയാണ് നീ. ശിവലിംഗവുംകൊണ്ടോടുന്ന രാവണൻെറ വഴി മുടക്കിയ ഗണപതിയാണ് നീ. (തേട്ടുന്നു).

ഗുണ:- തേട്ടിക്കൊണ്ട് കുടവസ്സുയും തുളുമ്പി നില്ക്കുന്ന ഗണപതി അങ്ങുന്നോ അല്ല ഞാനോ? ആവോ!

മൈന്ദേ:- ഈ കുരുത്തംകെട്ട പെണ്ണിന്റെ മണ്ടക്കൊന്നു വീക്കിക്കളയാം. (വടി ഓങ്ങുന്നു)

ഗുണ:— (ചിരിച്ചുകൊണ്ട്) ആര്യ്യ! മൈന്ദേയ! നേരമ്പോക്കുപോകട്ടെ. തമ്പുരാട്ടി കല്പിച്ചയച്ചിട്ടാണ് ഞാനങ്ങയെ തിരയുന്നത്.

മൈന്ദേ:- തമ്പുരാട്ടിക്കു കാണേണ്ടത് തമ്പുരാനെയാണ്. എന്നെയല്ല. പോവൂ മിണ്ടാതെ.

ഗുണ:- ശരി. തമ്പുരാനെതന്നെ. മഹാരാജാവിനോട് ഒരു കാര്യം അന്വേഷിക്കേണ്ടതുണ്ട്.

മൈന്ദേ:- ഹാവൂ! ഇപ്പോഠംതന്നെ വേണമോ?

ഗുണ:- ഇപ്പോഠംതന്നെ വേണം.

മൈന്ദേ:- എന്താണെടി! കാര്യം?

ഗുണ:— പരിചാരകവൃന്ദത്തിനു ഭക്ഷണംകൊടുത്ത് ദേവി ഉണ്ണാതിരിക്കുകയാണ്. ഇനിയും വല്ല അതിഥികളും ഉണ്ടോ എന്നറിയണം.

മൈന്ദേ:- എന്തു കഥയാണിത്? ഇനിയും ദേവി ഉണ്ണാതിരിക്കുകയാണോ?

പദ്യം 23. നേരം തിരിഞ്ഞുച്ചയായി നോക്കൂ!
സുരന്നുമിപ്പട്ടിണി തൃപ്തിയാണോ?
പാരം വിശന്നിങ്ങിനെ, ധര്മ്മജന്നാ—
ദ്ദാരങ്ങഠംമേവുന്നതു പത്ഥ്യമാമോ?

ഇതിന്റെ വിധികർത്താവു ഞാൻതന്നെ ആയ്ക്കോട്ടെ

യാം. പോയി പറഞ്ഞേക്കു ഇനി ഇന്ന് അതിഥി
കളെ കാത്തിരിക്കേണ്ട എന്ന്.

ഗ്ലണ:- എന്നാൽ അങ്ങിനെ അറിയിക്കാം. (പോകുന്നു.)

വിദ:- മഹാരാജാവിനെ ഇന്നു വിദ്യാൎത്ഥികളുടെ വാദപ്ര
തിവാദവിനോദം കാണുവാൻ ആചാൎയ്യനായ ധൌ
മ്യൻ അദ്ധ്യയനശാലയിലേക്ക് ക്ഷണിച്ചിരിക്കുക
യാണ്. അതുകൊണ്ട് അദ്ദേഹത്തെ ചെന്നു കണ്ടു
കളയാം. (ചുററിനടന്നു നോക്കിക്കൊണ്ട്) ഇതാ!
അദ്ദേഹം ഇങ്ങട്ടുതന്നെ വരികയാണ്.

പദ്യം 24. പ്രാജാധിപത്യശുഭവിഗ്രഹസുപ്രസന്ന—
പൂജാൎഹമായ് വിലസിടുന്ന വിളക്കുപോലെ
ആജാനബാഹു പരിശാന്തഗഭീരനാമീ—
രാജാധിരാജനിതധൎമ്മസുതൻ വരുന്നു.

രാജാ:- (പ്രവേശിച്ച്)

പദ്യം 25.

ഘൎമ്മത്തിൽനില്പുരവി, വാരി തണുപ്പിൽനിൽപൂ,
കൎമ്മത്തിൽനില്പുവിധി, ശാന്തിയിൽനില്പു സൌഖ്യം
നിൎമ്മത്സരം വിവിധമീവിധമോൎക്കിലോരോ—
ധൎമ്മത്തിലാണുലകിനീനിലനില്പു നൂനം

അതാതു ധൎമ്മങ്ങളായ വെഞ്ചാമരങ്ങളാൽ വീശി
ക്കൊണ്ടിരുന്നാൽ ഈ ചരാചരങ്ങളുടെ പ്രസന്ന
മായ പുഞ്ചിരികണ്ടാഹ്ലാദിക്കാം.

വിദൂ:- (തൊഴുതുകൊണ്ട്) സ്വാമി! ധർമ്മകിങ്കരനായ ഈ മൈത്രേയൻ അഭിവാദ്യംചെയ്യുന്നു.

രാജാ:- സഖേ! മൈത്രേയ! ആശ്രമവാസികളും അതിഥികളും എല്ലാം ബഹളമൊന്നുമില്ലാതെ പരിതൃപ്തരായും ശാന്തരായുമിരിക്കുന്നില്ലേ?

വിദൂ:- സാപ്പാട്ടുരാമന്മാരായ ഈ അന്തണജാതികൾക്കു ബഹളംകൂട്ടുകയല്ലാതെ മറ്റെന്താണ് ജോലി?

പദ്യം 26. മിഷ്ടാന്നംതിന്നുകൂടിപ്പകിടകളി, ചതുരം—
ഗങ്ങൾ, വാക്കും വഴക്കും
പുഷ്ടാടോപേനപൊട്ടിച്ചിരി,പലപരിഹാ—
സങ്ങളെന്നിക്കുഴപ്പം
മുട്ടാളന്മാർ മുടങ്ങാതനുദിനമുളവാ—
ക്കുന്നു, ലോകത്തിനെന്തി-
പ്പുട്ടാളംകൊണ്ടുകാര്യം വയറുകടി ദരി—
ദ്രക്കു നിത്യം വളർത്താൻ.

രാജാ:- ശാന്തം! പാപം! ബ്രാഹ്മണ്യം ദുഷിച്ചുപോയാൽ അനർത്ഥംതന്നെ. ബ്രഹ്മസാക്ഷാൽകാരത്തിനുള്ള കഠിനതപശ്ചര്യയുടെ ഒരു പര്യായം മാത്രമാണ് ബ്രാഹ്മണ്യം. പരിശുദ്ധ ബ്രാഹ്മണ്യത്തിൽനിന്നു പുറപ്പെടുന്ന ധർമ്മങ്ങൾ ആദിത്യനിൽനിന്നു പ്രസരിക്കുന്ന കിരണങ്ങൾപോലെ അനാചാരങ്ങളായ അന്ധകാരങ്ങളെ ഭസ്മീകരിക്കുന്നവയാണ്. ഭഗ

വാൻ ധൌമ്യന്റെ സന്നിധാനം ഇരിക്കേ, ഈ കാമ്യകവനത്തെ അബ്രാഹ്മണ്യം തീണ്ടുന്നതെങ്ങിനെ?

പദ്യം 27. ഭക്ഷണാനന്തരം ധമ്മ—
ശിക്ഷകരായ്തന്നെ കേവലം
അക്ഷക്രീഡാദിയേച്ചെയ്തി—
ലക്ഷന്തവ്യമതായ്വരാ.

വിദു:- (ചിരിച്ചുകൊണ്ട്) അങ്ങയെ തകിടംമറിച്ചു വികടത്തിലാക്കിയ പകിടക്ക് ഇനിയും മംഗളപത്രം കൊടുപ്പാൻ തന്നെയാണ് അങ്ങയുടെ ഒരുക്കം.

രാജാ:- ഛെ! കേവലം നിജ്ജീവമായ ആ പകിടയിലെന്തിരിക്കുന്നു? വിനോദത്തിൽക്കൂടി സത്യധമ്മങ്ങളെ അഭ്യസിക്കുവാനുതകുന്ന ഒരു ഉപകരണം മാത്രമാണത്? ധാത്തരാഷ്ട്രന്മാർ അതിനെ തെററായി ഉപയോഗിച്ചു. അതുകൊണ്ടവർ അധഃപതിച്ചു.

വിദു:- (ചിരിച്ചുകൊണ്ട്) ഹോ! ഹോ! അധഃപതനം പാണ്ഡവന്മാക്കാണ് പററിയതെന്ന് ഇപ്പോഴും സ്വാമി ധരിച്ചിട്ടില്ലയൊ?

രാജാ:- ശരി! പാണ്ഡവന്മാക്ക് തുച്ഛമായ പ്രപഞ്ചസൌഖ്യത്തിൽനിന്നു അധഃപതനം. ധാത്തരാഷ്ട്രന്മാക്കോ! സ്വച്ഛമായ മനസ്സാക്ഷിയിൽനിന്നാണ് അധഃപതനം.

വിദു:- ആശ്ചയ്യം! അങ്ങയുടെ മനശ്ശാന്തിയിൽ ചെങ്കനൽപോലും തങ്കമായി മാറിപ്പോകും. സ്വാമി! ഇങ്ങട്ടു

എഴുന്നള്ളണം! ഈ കാണപ്പെടുന്ന അരയാൽത്തറയിൽ ഇരുന്ന് വിശ്രമിക്കണം!

രാജാ:- ശരി. അദ്ധ്യയനശാലയിലേക്കുള്ള യാത്രക്ക് ഇനിയും കുറെ താമസമുണ്ട്. (രണ്ടുപേരും ചുററിനടന്ന് അരയാൽത്തറയിൽ ഇരിക്കുന്നു).

വിദൂ:- പദ്യം 28.

വമ്പെത്രയും പെരുകമീയരയാൽമരത്തിൽ
കൊമ്പെത്രയത്ര ദൃഢമീഭവദാശ്രമത്തിൽ
സമ്പൽസമൃദ്ധിയൊടു ശാഖകളാശ്രമങ്ങൾ
തൻമക്കതരിൽ സുഖകരം തണലേകിനിൽപൂ.

യോഗാഭ്യാസശാല, കായികാഭ്യാസശാല, വിദ്യാശാല, യാഗശാല, മന്ത്രശാല, ഋഷിമന്ദിരം, തപോമന്ദിരം, അതിഥിമന്ദിരം മുതലായ എത്രയെത്ര ശാഖകളാണ് ഈ ആശ്രമത്തിൽ ഇപ്പോൾ അടങ്ങിനില്ക്കുന്നത്! ഈ സകലശാഖകൾ തോറും തുള്ളിച്ചാടിക്കളിക്കുന്ന വാലില്ലാത്ത ഒരു വാനരനെ സ്വാമിക്കു പരിചയപ്പെട്ടിട്ടില്ലെന്നോ?

രാജാ:-- (ചിരിച്ചുകൊണ്ട്) ഏതാണാവാനരൻ? ഇപ്പോൾ എവിടെ?

വിദൂ:- പദ്യം 29. എങ്ങാണനന്മേഷമതേനടിക്ക—
ചങ്ങാടമായ് നില്ക്കുമൊരക്കുരങ്ങൻ

മങ്ങാതിരിക്കുന്ന യുധിഷ്ഠിരനു
ചങ്ങാതി മൈന്ദേയനട്ടതിരപ്പൂ.

രാജാ:- (ചിരിച്ചുകൊണ്ട്) ആ കുരങ്ങനു ഒരു കുറവൻ വേണം അത് യുധിഷ്ഠിരനാം. ശരി! ചഞ്ചലമായ മനസ്സ് അറിവും വാനരംതന്നെ. വിവേകപൂർണ്ണമായ ബുദ്ധിയാണ് അതിന്റെ നിയാമകൻ.

ഒരു പ്രതിഹാരി:- (പ്രവേശിച്ച്) തിരുമേനി ജയിക്കണം. ഭഗവാൻ ദുർവ്വാസസ്സ്മഹർഷിയും പതിനായിരം ശിഷ്യന്മാരും അതിഥിമന്ദിരത്തിൽ എത്തിയിരിക്കുന്നു.



രാജാ:- ശിവ! ശിവ! ഭഗവാൻ ദുർവ്വാസസ്സോ!

പദ്യം 30. ശർവ്വാവതാരമദ്ദേവൻ
ദുർവ്വാസസ്സമുനീശ്വരൻ
നിർവ്വാദം തദ്വശകാരത്തിൽ
സർവ്വഥാ ഞാൻ കൃതാർത്ഥനാം.

തോഴരെ! അന്തഃപുരത്തിലേക്കു ക്ഷണം ചെല്ലൂ! ദ്രൗപദിയെ അറിയിക്കൂ!

വിദൂ:- (വല്ലാതെ പരുങ്ങിക്കൊണ്ട്) ദേവി ഭ. ഭ.

രാജാ:- അതെ. ദേവി ഭക്ഷണംകഴിക്കുന്നതിനുമുമ്പ് ചെന്നു പറയൂ! പരിഭ്രമിക്കേണ്ട.

വിദൂ:- (വിചാരം) അകത്തുകിടക്കുന്ന മഴു ഞാൻതന്നെ വലിച്ചു കാലിലിട്ടു. ഇനി വന്നുകൂടുന്നതെന്തെല്ലാമാവോ! (പരിഭ്രമിച്ചുകൊണ്ട് പോകുന്നു.)

രാജാ:- (പ്രതിഹാരിയോട്) അതിഥിമന്ദിരത്തിലേക്കു വഴികാണിക്കൂ!

പ്രതിഹാരി:- തിരുമേനി! ഇതിലെ, ഇതിലെ.

(രണ്ടുപേരും പോയി).

---

# നാലാമങ്കം.

## വിഷ്കംഭം.

(അനന്തരം ഗംഗാദേവി പ്രവേശിക്കുന്നു)

ഗംഗ:- പാണ്ഡവന്മാരുടെ കാമ്യകവനപ്രവേശംമുതല്ക്കു സ്നാനാർത്ഥികളായ അതിഥികൾ എന്റെ നദിയിലും വർദ്ധിച്ചുവരികയാണ്. (ചുററുപാട്ടം നോക്കിക്കൊണ്ട്) കൃഷ്ണ! കൃഷ്ണ! ഇതാ ഒരുസംഘം മഹർഷിവൃന്ദം ഇങ്ങട്ടു വരുന്നു. ചുകന്ന ജടാമകുടങ്ങളും, രുദ്രാക്ഷമാല്യങ്ങളും, നീണ്ട ചെമ്പൻ താടികളും അണിഞ്ഞു വരുന്ന ഈ ഋഷിസംഘം ഏതാണ്? മുന്നണിയിൽ നായകത്വം വഹിച്ചുകൊണ്ട് ബാലാരുണസ്പർദ്ധികളായ ജ്യോതിസ്സുകളെ പ്രസരിപ്പിക്കുന്ന ഒരു മഹാപുരുഷൻ കാണപ്പെടുന്നു. (ആലോചിച്ചിട്ട്) ഓ ഹോ! മനസ്സിലായി. ഭഗവാൻ ദുർവ്വാസസ്സും പതിനായിരം ശിഷ്യന്മാരും.

പദ്യം 31. ശൈവജ്ജ്യോതിസ്സിലെങ്ങും ത്രികരണകിരണം
നിത്യമർപ്പിക്കയാലേ,

കൈവല്യംകൈക്കലാക്കി ത്രിഭുവനപരിര—
ക്ഷയ്ക്കു് പൂർണ്ണാധികാരി;
വൈവശ്യംപാപികൾക്കും വിശദശുഭപദം
പുണ്യവാന്മാർക്കുമേകും
ദൈവത്തിൻമൂർത്തിതാനീയതിഥി,മമസഖി—
ഷ്ഠ്യവ്രതൻ തീർത്ഥനിഷ്ഠൻ.

ശരി. ഇവരെല്ലാം അതി വിശാലമായ എന്റെ ഘട്ടങ്ങളിലേക്കിറങ്ങുകയായി. ഈ ഗംഗാധരഭക്തന്മാരുടെ സ്നാനവും എന്നെ പരിശുദ്ധയാക്കട്ടെ! (ചുററിനടക്കുന്നു) ഇതാരാണ് ഓടിക്കിതച്ചുകൊണ്ടു് വരുന്നത്? ക്ഷീണിച്ചു പരവശയായ ഒരു ദേവിയെപ്പോലെ തോന്നുന്നു. (അനന്തരം ഒരു ദേവി പ്രവേശിച്ചു തൊഴുതുകൊണ്ടു്) ഗംഗാദേവി! അങ്ങേക്ക് സഹസ്രം നമസ്കാരം.

ഗംഗ:- പ്രിയ സഹോദരി! അങ്ങേക്കും എന്റെ വന്ദനം. അങ്ങയെ എനിക്കു മനസ്സിലായില്ല. എന്താണൊരു പാരവശ്യം?

ദേവി:- ഭഗവാൻ ആദിത്യൻ പാണ്ഡവന്മാർക്ക് അക്ഷയപാത്രം നൽകിയതു് ദേവി അറിഞ്ഞിരിക്കുമല്ലോ?

ഗംഗ:- അറിഞ്ഞിരിക്കുന്നു. അതിന്റെ വിശിഷ്ടഫലം അസംഖ്യം ബ്രാഹ്മണരുടെ സമ്പർക്കംകൊണ്ടു് ഞാനും അനുഭവിക്കുന്നുണ്ടു്.

ദേവി:- ആ പാത്രത്തിൻെറ അധിഷ്ഠാനദേവതയായ പാത്രദേവതതന്നെയാണ് ഞാൻ.

ഗംഗ:- (ആശ്ലേഷിച്ചുകൊണ്ട്) പ്രിയ സഹോദരി! ചിരപ്രതീക്ഷിതമാണ് ഭവതിയുടെ ഈ സന്ദർശനം, ഇരിക്കട്ടെ. ഈ പാരവശ്യത്തിന്ന് കാരണമെന്ത്?

പാത്രദേവത:- ദുർവ്വാസസ്സും പതിനായിരം ശിഷ്യന്മാരും യുധിഷ്ഠിരൻെറ അതിഥികളായിവന്നതും ആ മഹാരാജാവ് അവരെ സ്നാനത്തിന്നായയച്ചതും ദേവി അറിയുമല്ലോ.

ഗംഗ:- ഉവ്വ്. ദുർവ്വാസസ്സും ശിഷ്യന്മാരും ഇതാ സ്നാനഘട്ടത്തിലിറങ്ങിക്കഴിഞ്ഞു.

പാത്രദേ:- സ്നാനംകഴിഞ്ഞു് ഈ അതിഥികൾ പാണ്ഡവസന്നിധിയിൽ എത്തിയശേഷം ഉണ്ടാവാൻപോകുന്ന ഭയങ്കരസംഭവത്തെ ഓർത്താണ് എൻെറ പാരവശ്യം.

ഗംഗ:- അക്ഷയപാത്രത്തിലുണ്ടോ അന്നത്തിന്നവസാനം? അന്നം ഭവതിക്കുണ്ടാക്കിക്കൊടുത്തുകൂടയോ?

പാത്രദേ:- ദേവിക്കിതത്വം മനസ്സിലായിട്ടില്ലേ? ഭഗവാൻ ആദിത്യൻ അന്നദാനത്തിന്നൊരവധി കല്പിച്ചിട്ടുണ്ട്. ദ്രൌപദിയുടെ ഭക്ഷണംകഴിഞ്ഞാൽ പിന്നീട് ഒരു വററ്പോലും പാത്രത്തിൽ നിർമ്മിക്കുവാൻ എനിക്ക് സാധിക്കയില്ല.

ഗംഗ:- (പരിഭ്രമിച്ച്) ഹരി! ഹരി! ഗോവിന്ദ! പാഞ്ചാലിയുടെ ഭക്ഷണം കഴിഞ്ഞുപോയോ? ഇതിൽപരം ഒരത്യാഹിതം എന്തുവരേണ്ടു! പഞ്ചപ്രാണന്മാരുടെ സമാഹാരശക്തിയാണ് പാഞ്ചാലി. സർവ്വപ്രാണികൾക്കും വിശപ്പുണ്ടാക്കുന്ന പ്രാണശക്തിയായ പാഞ്ചാലിയുടെ ഭക്ഷണാവധി ആദിത്യനും അലംഘനീയമാണ്.

പാത്രഭേ:- ഈ അത്യാഹിതത്തിന്ന് വല്ല നിവൃത്തിമാർഗ്ഗവും കാണുമോ എന്നാലോചിക്കുവാനാണെൻെറ ഈ ആഗമനം.

ഗംഗ:- നാം എന്താലോചിക്കുവാനാണ്? കാലസ്വരൂപനായ ആദിത്യൻെറ വിധിയെ അതിലംഘിപ്പാൻ ആൎക്ക് സാധിക്കും?

പാത്രഭേ:- ഹരി! ഹരി! (തലക്കടിച്ചുകൊണ്ട്) എന്നാൽ അടുത്തുണ്ടാവാൻപോകുന്ന ആ ഭയങ്കരസംഭവമെന്തായിരിക്കും?

പദ്യം 32. സ്വതേ തീവ്രക്രോധൻമുനി, ഹ!ഹ!
വിശേഷിച്ചതിഥിയായ്
സ്വതേജസ്സേകാനായ് മുതിരുമ—
ള,വിപ്പട്ടിണി, നൃപൻ;
വ്രതേ വിഘ്നംപോലിന്നരുളുകി—
ലഹോ! പാണ്ഡവകുല—
ക്ഷതേച്ഛുക്കള്ളാപായുധമുട—
നയക്കാതെവിടുമോ?

ഗംഗ:- ശാന്തം പാപം! ശാന്തം പാപം! ആ സാദ്ധ്വീരത്നം പാവം. പാഞ്ചാലി എന്തു്ചെയ്യുന്നു?

പാത്രദേ:- ആ പാത്രം മുമ്പിൽവെച്ചു ഭഗവാനെ വിളിച്ചു കരയുകതന്നെ.

ഗംഗ:- ദേവി! ആശ്വസിക്കുക! കമ്മസാക്ഷിയായ ഈ ഭഗവാൻതന്നെ വല്ല സമാധാനവും കണ്ടിരിക്കാം. നമ്മളും അതിന്നായി ഈ വനത്തിൽ ഇരുന്നു് പ്രാത്ഥിക്കുക!

(എന്നു രണ്ടുപേരും പോയി.)

---

(അനന്തരം യുധിഷ്ഠിരനും വിദൂഷകനും പ്രവേശിക്കുന്നു)

യുധി:- മൈത്രേയ! ദേവി എന്തുചെയ്യുന്നു?

വിദൂ:- (ആത്മഗതം) ഞാനെന്തു പറയേണ്ടു! ഞാൻ കാണിച്ച അബദ്ധം എന്റെ കഴുത്തുതന്നെ പിടിച്ചു ഞെരുക്കുന്നു. (പ്രകാശം) മഹാരാജാവേ! ദേവി അടുക്കളയിലേക്കു പോകുന്നതായിട്ടാണ് ഞാൻ കണ്ടത്.

യുധി:- ശരി. അടുക്കളയിൽ ചെന്നത് അക്ഷയപാത്രത്തോട് അന്നം അപേക്ഷിപ്പാനായിരിക്കാം.

വിദൂ:- (ആത്മഗതം) ഹരി! ഹരി! ഇനി ഇന്ന് ആ പാത്രത്തിലന്നമോ! ആ ചെമ്പൻതാടിക്കാരന്റെ ശാപത്തിന്നു ഞാൻതന്നെ ഒരന്നമായിത്തീരട്ടെ.(പ്രകാശം) സ്വാമി! അങ്ങിനെതന്നെയായിരിക്കാം.

യുധി:- മഹഷിയുടെ ആഗമനം അന്തജന്മാർ അറിഞ്ഞിട്ടില്ലെന്നുണ്ടോ?

വിദു:- (ആത്മഗതം) ആരറിയിക്കുന്നു! ആ ഭീമന്റെ ക
ണ്ണുരുട്ടൽ വിചാരിക്കാമോ? (പ്രകാശം) സ്വാമി!
അനുജന്മാരെ ഞാനെങ്ങുമന്വേഷിച്ചുകണ്ടില്ല.

യുധി:- പദ്യം 33.

പ്രജകളതിധിവൃന്ദം പ്രാജ്യമെൻരാജ്യമെങ്ങും
നിജനിജ ശുഭധർമ്മാൎത്ഥത്തിനായ് കാത്തിരിപ്പൂ!
അജരമതുകൊട്ടപ്പാൻ നാലുപായങ്ങൾ നാലെൻ-
ഭുജസമരനുജന്മാർ നിത്യവും ബദ്ധദീക്ഷർ.

മൈന്ദേയ! നാം ദേവിയെ ചെന്നു കാണുക!

(എന്നു ചുററിനടക്കുന്നു.)

വിദു:- സ്വാമി! ഇതിലേ, ഇതിലേ. അതിഥികൾക്കുള്ള
ദേവതാരാധനസ്ഥലമാണ് ഈ കാണുന്നത്.

യുധി: (ആ സ്ഥലത്തേക്കു പ്രവേശിച്ചു ചുററുപാടുംനോക്കി
ക്കൊണ്ട്) ദ്രൌപദിയുടെ ആതിത്ഥ്യപ്രതീക്ഷ പ്ര
ശംസനീയംതന്നെയാണ്.

വിദു:- (ചിരിച്ചുകൊണ്ട്) സ്വാമി! അതിന്നെന്തു സംശ
യം? പാഞ്ചാലിയിലല്ലയോ പാണ്ഡവന്മാരുടെ പക
തിശ്ശക്തിയും?

യുധി:- പകുതി മാത്രമല്ല; പാണ്ഡവന്മാരുടെ പരിപൂൎണ്ണ
ശക്തിയും പാഞ്ചാലിയത്രെ! ഇതാ നോക്കൂ! ഇവിടെ

പദ്യം 34. ശ്രീ വിദ്യാനിധിയാംതപോധനനു, തൻ-
ശിഷ്യവ്രജത്തോടുമായ്
ഭാവി ശ്രീകരദേവതാൎച്ചനവിധി-

ക്കായുള്ള സാമഗ്രിയായ്;
ദേവി ദ്രൗപദി, ഭർത്തൃരാൽ ദശസഹ-
സ്രോദ്ദീപ്തദീപങ്ങളെ
ദ്യോവിൽ താരകളെക്കണക്കിഹ, വിരാ-
ജിപ്പിച്ചൊരുക്കിസ്സ്വയം.

ഭഗവാൻ ദുർവ്വാസസ്സിനുള്ള പൂജാമണ്ഡപം അതി വിശേഷമായി പ്രത്യേകം അലങ്കരിച്ചു വെച്ചിരിക്കുന്നു.

വിദൂ:- (വിചാരം) ഇത് കാണുമ്പോൾ എനിക്കൊരാശ്വാസമുണ്ട് (പ്രകാശം) സ്വാമി! ഈ ഒരുക്കങ്ങൾ കാണുമ്പോൾതന്നെ മഹർഷിക്കും ശിഷ്യന്മാൎക്കും വയർ നിറയുമല്ലോ!

യുധി:- ശരി. ഇനി ഭോജനശാലയിലേക്കു നടക്കൂ! (ചുററി നടന്നു ഭോജനശാലയിൽ ചെന്നു്)

വിദൂ:- (ചിരിച്ചു തുള്ളിക്കൊണ്ട്) സ്വാമി! നോക്കണം! ഈ ഭോജനശാലയിൽ വാട്ടിത്തുടച്ചുവെച്ച ഇലകൾ പതിനായിരം. ഇരിപ്പാൻ പലകകൾ പതിനായിരം. പോര — സ്വാമി! നോക്കണേ! വെള്ളംനിറച്ച പൊൻകിണ്ടികൾ പതിനായിരം (കുറെ ദൂരം നോക്കീട്ട്) ശിവ! ശിവ! ഒന്ന് നോക്കണം! ആ വലിയ താടിക്കാരന്ന് ഇരിപ്പാൻ പ്രത്യേക ഏർപ്പാട്!

യുധി:- പക്ഷെ, അതൊന്നും അതിശയിപ്പാനില്ല. ഗൃഹിണിമാരുടെ ധൎമ്മം ദേവിയും നിറവേററുന്നു.

പദ്യം 35. ഗ്രഹിക്ക! ധർമ്മമാതാവി —
ഗ്രാഹിണീ ഗൃഹദീപിക,
മഹിപോലെപ്പോഴും സർവ്വം
സഹിപ്പൂ ഗൃഹിണീജനം.

വിദു:- (വിചാരം) സ്വാമിയുടെ ഈ വാക്കിൽ വിശേഷാൽ ഒരു ആത്മഗൌരവം ഉദഗ്രമാണ്.

(അണിയറയിൽ)

പദം 8. (ശേഷശയാന! പര! എന്നമട്ട്)

മാണ്ഡ—ആദി.

കേശവ! പിഞ്ഛധര! കലിമലോദ്ധാര!
കമലാഭപാദ! ശ്രീനാഥ! കൃപാകര!
കൃതഹിതപൂരണ! ഹേ കൌസ്തുഭാഭരണ! =കേശ=

യുധി:- എന്താണൊരു സംഗീതം കേൾക്കുന്നത്?

വിദു:- ദേവിയുടെ പ്രാർത്ഥനയാണെന്നു തോന്നുന്നു.

യുധി:- ദ്രൌപദിക്ക് ഏതു കാര്യത്തിൽ ഭഗവദ്ധ്യാനമേ പതിവുള്ളൂ ഇരിക്കട്ടെ. നാം ശ്രദ്ധിക്കുക!

(വീണ്ടും അണിയറയിൽ) പദം മുൻമട്ട്.

ഭാഗ്യവിലാസനഭാഗ്യ വിനോദം
ഭാവഭയഹം വരദം ഭാവല്ലഭപദം =കേശ=

യുധി:- ശ്രവണങ്ങൾക്ക് പീയൂഷവർഷിതന്നെയാണ് ഈ കീർത്തനം. നാം അടുക്കളയിലേക്കു ചെല്ലുക!

വിദു:- സ്വാമിയുടെ ഈ പ്രവേശനം ഈ ഭക്തിപ്രവാഹത്തിന് ഒരു ചിറകെട്ടലായിരിക്കും.

യുധി:- (ചിരിച്ചുകൊണ്ട്) ശരി. ആ പ്രവാഹം അങ്ങനെ യൊഴുകട്ടെ. നാം ഈ അടുത്ത മുറിയിൽ ചെന്നു മറഞ്ഞിരുന്ന് ആ പ്രവാഹത്തിൽ സ്നാനംചെയ്യുക!

വിദൂ:- ഓ ഹോ! സമ്മതിച്ചു. (എന്നു രണ്ടുപേരും പോയി) (അനന്തരം രംഗമദ്ധ്യത്തിൽ ഒരു തിരശ്ശീലയുടെ തിരോധാനത്തിൽ ഇടഭാഗം ഇരുന്നുകൊണ്ട് വില പിക്കുന്ന പാഞ്ചാലിയും, വലഭാഗം യുധിഷ്ഠിരനും വിദൂഷകനും പ്രവേശിക്കുന്നു).

വിദൂ:- പുകയില്ലാത്ത അടുപ്പുകളെ കാണേണമെങ്കിൽ പാണ്ഡവസന്നിധിയിൽതന്നെ ചെല്ലണം.

യുധി:- (ചിരിച്ചുകൊണ്ട്) പുകയുണ്ടാക്കുന്നത് വിറകല്ലെ? വിറകില്ലാതെ കത്തിജ്വലിക്കുന്ന ഒരു ആഗ്നേയഗോളമാണ് ആദിത്യമണ്ഡലം.

വിദൂ:- ശരി. അദ്ദേഹം തന്ന പാത്രത്തിന് അന്നം വേവിപ്പാൻ വിറകും വേണ്ട, പുകയുമില്ല.

ദ്രൗപദി:- പദം 9. (വന്ദേശ്രീഗിരിജാവര! എന്നമട്ട്)

സുരുട്ടി=ആദി.

ഗോവിന്ദ! ഗുണഭൂഷണ! ഗോകുലത്രാണ!
ദേവകീവസുദേവപ്രാണ!
ഭുവിതാനന്ദദാപദാന! =ഗോവിന്ദ=

യുധി:- ഭഗവൽകീർത്തനം ഇതാ വീണ്ടും തുടങ്ങി. ഭഗവാൻെറ വൃന്ദാവനലീലയിലാണ് ഇപ്പോഴത്തെ ആറ്റാട്ടം.

ദ്രൌപ:- പദം

ഗോപികാഭിലാഷദാന—

ശോഭനസല്സന്നിധാന! =ഗോപി=

വിദു:- (വിചാരം) ഈ പ്രാൎത്ഥനയുടെ അൎത്ഥം ഗോപി
മാൎക്കെന്നപോലെ ഭഗവത്സന്നിധാനം തനിക്കും ആ
വശ്യമാണെന്നാണ്. ഫലം എന്തോ!

യുധി:- ഭക്തന്റെ അഭിലാഷം ഭഗവാന് ഏതു മാൎഗ്ഗ
ത്തിൽക്കൂടിയും സാധിപ്പിക്കാതെ കഴിയുന്നതല്ല.

ദ്രൌപ:- പദം 10 (ദിവ്യദൎശനം എന്ന മട്ട്.)

പാണ്ഡവപരശരണ! കൃഷ്ണ! പാഹിചിന്മണേ!

പരമഴൽപ്പൂണ്ടിതാ പാൎഷതികേൾക്കയാം

പാപിനി ഹാ! നിൻദാസി =പാണ്ഡവ=

യുധി:- മൈത്രേയ! ദേവിയുടെ സ്തോത്രം എന്താണ് അതി
ൎക്കവിഞ്ഞൊഴുകുന്നത്?

വിദു:- (വിചാരം) കാൎയ്യം സംബദ്ധംതന്നെ. (പ്രകാശം)
ഭക്തിയുടെ മൂൎച്ഛ എന്നേയുള്ളു.

ദ്രൌപ:- പദം മുൻമട്ട്.

ദുശ്ശാസനകൃതദുസ്സമയമയ്യോ!

ദുസ്സഹമേയിടിനാദം

ദുശ്ശകുനംപോൽ ദുൎവ്വിധി വീണ്ടും

ദുഃഖദമിതുപവിപാതം =പാണ്ഡവ=

യുധി:- ഹരി! ഹരി! ഗോവിന്ദ! എന്തോ ഒരത്യാഹിതം
സംഭവിച്ചു.

വിദു:- (വിചാരം) കഷ്ടം! മഹാകഷ്ടം! ഞാൻ വഞ്ചിതനായി. (പ്രകാശം) ഹാ! ദൈവമേ, എന്താണിത്?

യുധി:- പദ്യം 36.

ഹാ! പാണ്ഡവപ്രണയമിസ്സതിയിൽ തമസ്സാ—
യാപാണ്ഡുരം നിജയശഃശശിയേ ഗ്രസിപ്പൂ!
ഹേ പാവനാത്മക! വിധുന്തുദവൈരിയാം നിൻ—
ശ്രീപാദമേകശരണം കരുണാംബുരാശേ!

(ബദ്ധപ്പെട്ട് എഴുനീററ് ദ്രൗപദിയെ നോക്കുന്നു.)

ദ്രൗപ:- പദം മുൻമട്ട്.

സ്നാനവിശുദ്ധതനേടി മുനീന്ദ്രൻ
ന്യൂനമുടൻവരുമയ്യോ!
നാഥ! മുകുന്ദ! നിർമ്മമനിമ്മുനി-
വശക്കേടിൽ നശിക്കുമീലോകം =പാണ്ഡവ=

യുധി:- (തലക്കടിച്ചുകൊണ്ട്) കൃഷ്ണ! കൃഷ്ണ! ദേവിയുടെ ഭക്ഷണം കഴിഞ്ഞുപോയി. (എന്ന് വ്യാകുലനായി ഇരിക്കുന്നു.)

വിദു:- മഹാരാജാവേ! ഈ അബദ്ധം എൻെറ കയ്യിൽനിന്നു വന്നുപോയതാണ്. (എന്ന് യുധിഷ്ഠിരൻെറ പാദത്തിൽ വീണു കരയുന്നു.)

യുധി:- മൈത്രേയ! ഈ അബദ്ധം അങ്ങയിൽനിന്നോ ദേവിയിൽനിന്നോ പററിയതല്ല. ഈ യുധിഷ്ഠിരൻെറ പൂർവ്വജന്മപാപത്തിൽനിന്നു പൊങ്ങിയതാണ്.

പദ്യം 37. തോഴൻകിടന്നുകരയുന്നിതു, ദേവിയോ ചെ-
ന്നാഴംപെരുത്തകുഴിനോക്കിയിരിപ്പു വീഴാൻ
ഊഴംനിനച്ചു മുനിയുംവെരവായ് ദവാഗ്നി-
ച്ചൂഴംപടൎന്നവനമായ് ഹ! ഹ! ധൎമ്മസൂനോ.

ദ്രൗപ:- "ഹാ കൃഷ്ണ! ദ്വാരകാവാസിൻ! കംസാരിയാദവ
നന്ദന!" (എന്നു മോഹിച്ചുവീഴുന്നു.)

യുധി:- (ഓടിച്ചെന്നു എടുത്തുകൊണ്ട്) ദേവി! ആശ്വസി
ക്കൂ! ആശ്വസിക്കൂ!

വിദു:- ഹരേ! കൃഷ്ണ! വാസുദേവ!

(തിരശ്ശീല വീഴുന്നു.)

---

# അഞ്ചാമങ്കം.

---

വിഷ്കംഭം.

(ദ്വാരകയിൽ ഒരു തവണക്കാരൻ പ്രവേശിക്കുന്നു.)

തവണക്കാരൻ:- (മേലോട്ടു നോക്കിക്കൊണ്ട്)

പദ്യം 38. മദ്ധ്യാഹ്നംമുതലിസ്സഹസ്രകിരണൻ
സ്വഭാനുവിൻതീവ്രമാ—
മദ്ധ്യാരോപതയിൽകുടുങ്ങിയവിധം
മ്ലാനത്വമാൎന്നീടയാം.
സ്വദ്ധ്യാനത്തിലിരിക്കയോ രവി? കടും—
ചൂടിന്നുകൂടുന്നു, ന—

ല്ലദ്ധ്യായം പുതുതായ് പകത്തിടുകയോ?
കാലാഖ്യമാം പുസ്തകം.

(ചുററുപാടും നോക്കീട്ട്) സായാഹ്നത്തിന് ഇനി സുമാറ് പത്തുനാഴികയേയുള്ളു. ലോകം മുഴുവനും ഒരു അന്തർദ്ധാനംപിടിച്ചപോലെ വരണ്ടുകിടക്കുന്നു. ഇരിക്കട്ടെ. ഭഗവാൻ ശ്രീ വാസുദേവൻ അഭ്യംഗസ്നാനത്തിന് ഈ കുശസ്ഥലിയിലെ പരിശുദ്ധ നീരാളിയിൽ എഴുന്നെള്ളിയിട്ട് സമയം അതിക്രമിച്ചു. രുഗ്മിണീദേവി കൊട്ടാരത്തിൽ അമറേത്തിനുള്ള ഇലയുംവെച്ചു കാത്തിരിക്കുകയാണ്. ഭഗവാനെ ദേവതാരാധനാസ്ഥലമായ ക്ഷേത്രത്തിലുംഞാനന്വേഷിച്ചു. കാണാനില്ല. ഇനി കുളക്കടവിലും ചെന്നന്വേഷിച്ചുകളയാം. (ചുററിനടക്കുന്നു.) (ഒരു ഭൃത്യൻ പ്രവേശിച്ച്) അല്ല! തവണക്കാരൻ സുനന്ദനോ! എന്താണൊരു ബദ്ധപ്പാട്?

സുനന്ദൻ:- സുമതീ! ഭഗവാനെവിടെ? നീരാട്ടുകളി ഇനിയും കഴിഞ്ഞില്ലെന്നോ? കൊട്ടാരത്തിൽ ദേവി കാത്തുനില്ക്കുന്നു.

സുമതി:- ഇതെന്തുകഥ! ഭഗവാൻ സ്നാനം കഴിഞ്ഞു എഴുന്നെള്ളിയിട്ട് സമയം കുറെ കഴിഞ്ഞു. ദേവതാരാധനം ചെയ്കയായിരിക്കാം.

സുനന്ദൻ:- ഇല്ല. ക്ഷേത്രത്തിലും ഞാനന്വേഷിച്ചു.

സുമതി:- ഭഗവാൻ ദേവതാരാധനയ്ക്ക് ക്ഷേത്രത്തിലേയ്ക്ക് എഴുന്നെള്ളുന്നത് ഞാൻ കണ്ടിരിക്കുന്നു.

സുനന്ദൻ:- ക്ഷേത്രപരിചാരകന്മാർ പറഞ്ഞു ദേവതാരാധനാമദ്ധ്യത്തിൽതന്നെ ഭഗവാൻ ബദ്ധപ്പെട്ട് പുറത്തേയ്ക്കിറങ്ങിയെന്ന്.

സുമതി:- എന്നാൽ എങ്ങോട്ടെഴുന്നെള്ളി? ആവലാതിക്കാരെ ആരേയും കുളക്കടവിലോ കൊട്ടാരത്തിലോ വന്നു കണ്ടില്ലല്ലോ.

സുനന്ദൻ:- (ബദ്ധപ്പെട്ട് നോക്കിക്കൊണ്ട്) അതാ ഭഗവാൻ നോക്കൂ! നോക്കൂ!

സുമതി:- (പരിഭ്രമിച്ചു നോക്കിക്കൊണ്ട്) ഭഗവാൻതന്നെയാണത്. കടൽതീരത്തേക്കു ഓടുകയാണ്. എന്താണിത്!

പദ്യം 39. അഭ്യംഗസ്നാനശുദ്ധൻ ദളിതമരതക—
ശ്യാമളൻ ശ്രീമുകുന്ദൻ
ക്ഷുഭ്യൽപീതാംബരശ്രീ ചിതറി ഭുവി, തടി—
ന്മേഘവിഭ്രാന്തി ചാർത്തി;
ബിഭ്രത്ഭക്തൗഘനേത്രാഞ്ജനമകുടലസൽ—
പിഞ്ഛനായ് ചഞ്ചലൻ സൌ—
രഭ്യസ്വേദാർദ്രനോടുന്നിത! ഝടിതി മരു—
ന്മണ്ഡലം തട്ടിനീക്കി.

സുനന്ദൻ:- ദേവിയുടെ കഥ വലിയ വിഷമത്തിലായല്ലോ!

സുമതി:- (ചിരിച്ചുകൊണ്ട്) എടാ! സുനന്ദ! ഭക്തന്മാരുടെ ദാസനല്ലെ ഭഗവാൻ! ഏതോ ഒരു ഭക്തൻ വിളിച്ചു. ഭഗവാൻ ഓടി. ഈ തത്വം ചിത്സപത്നിയായ രുഗ്മിണിക്കും അറിയാം. എന്നാലും ഞാനീകഥ ദേവിയെ അറിയിച്ചേക്കാം.

(എന്ന രണ്ടുപേരും പോകുന്നു)

---

(ശോകവിഹ്വലയായ ദ്രൗപദിയും, യുധിഷ്ഠിരനും, വിദൂഷകനും പ്രവേശിക്കുന്നു)

ദ്രൗപദി:- ഈ പാഞ്ചാലിയുടെ ജനനം പാണ്ഡവകുലത്തിന്റെ കോടാലിയായിട്ടാണ്.

യുധി:- ദേവി! യുധിഷ്ഠിരന്റെ മർമ്മത്തെ ഭേദിക്കുന്നതാണ് ഈ വാക്യം. വാസ്തവം അങ്ങിനെയല്ല.

പദ്യം 40. യജ്ഞസേനന്റെ യാഗാഗ്നി—
പ്രജ്ഞതാൻ പാണ്ഡവക്കിഹ
അജ്ഞക്കവേദ്യസുധയായ്
വിജ്ഞെപാഞ്ചാലി വന്നതാം.

സംശയിക്കേണ്ട. ഭവതിയിലാണ് പാണ്ഡവ പ്രതിഷ്ഠ.

വിദൂ:- എന്തോ ഒരു ശബ്ദഘോഷം കേൾക്കുന്നു.

(ദ്രൗപദിയും യുധിഷ്ഠിരനും ശ്രദ്ധിക്കുന്നു.)

ദ്രൗപ:- എന്താണിത്! എൻെറ അന്തനാഡികൾ ഞാ
നറിയാതെ ഒരു സന്തൎപ്പണസുഖം അനുഭവിക്കുന്നു!

(അണിയറയിൽ ശംഖധ്വനി)

യുധി:- (പരിഭ്രമിച്ചെഴുനീററ്)

പദ്യം 41. കാളാംഭോദകുലം, വരണ്ട വിവിധം
സന്ധ്യങ്ങളിൽ കോൾമയി—
ക്കോളാരംഭമുടൻവരുംപടി വിട്ടും—
കോലാഹലധ്വാനമോ?
ക്ഷ്വേളാന്ധാക്കമൃതപ്രദായി, ഗരുഡ—
പ്രോഡ്ഡീനമോ? മൽസിരാ—
നാളാന്തസ്സുഷിരത്തിലിധ്വനി നവം—
ദുശ്ശബ്ദപ്രമുഖോൎമ്മിയോ?

ദേവി! പാഞ്ചജന്യധ്വനിതന്നെയാണ് മുഴങ്ങുന്നത്. ഞാൻ വേഗം ഭഗവാനെ സ്വാഗതംചെയ്തു കൂട്ടി കൊണ്ടുവരാം.

ദ്രൗപ:- നാഥ! ആ പരമാനന്ദമൂൎത്തിയെ വീണ്ടും മനോ മുകരത്തിൽ പകൎത്തിവെപ്പാൻ ഈയുള്ളവൾ ഇവിടെ കാത്തിരിക്കാം.

വിദൂ:- സ്വാമി! ഈയുള്ളവൻ അങ്ങയെ പിന്തുടരട്ടെ?

യുധി:- വന്നുകൊള്ളു! (എന്ന യുധിഷ്ഠിരനും വിദൂഷകനും പോകുന്നു)

(അണിയറയിൽ വീണ്ടും ശംഖധ്വനി)

ദ്രൗപ:- (പരിഭ്രമിച്ചുകൊണ്ട്) ഇതാ! പാഞ്ചജന്യം അട്ടത്താട്ടത്തു മുഴങ്ങുന്നു!

പദ്യം 42. ബിസലതയിലൊരേഞ്ഞൊടിക്കകം നൽ-
ക്കിസലയപുഷ്പമധൂദയം കണക്കെ,
അസമപുളകഹർഷബാഷ്പധാരാ-
രസമരുളുന്നിതെനിക്കു ശംഖനാദം.

ഇതാ! തുളസീസുഗന്ധം, മാലേയപരിമളം, കസ്തൂരീസൌരഭ്യം ഇവയെ വഹിച്ചുകൊണ്ടു് ബാലമാരുതൻ ഈ ഗൃഹാന്തർഭാഗത്തിലേക്കു തുള്ളിച്ചാടിക്കയറുന്നു. ഞാൻ എന്നെത്തന്നെ മറന്നുപോകുന്നു. എന്താണിത്? (പരിഭ്രമിച്ചെഴുനീററ്)മിന്നിത്തിളങ്ങുന്ന മരതകപ്പച്ചയുടെ ഒരു മിന്നലാട്ടം എൻെറ നേത്രസിരകളിൽ പാഞ്ഞുകയറുന്നു. (ചുററുപാടും പരിഭ്രമിച്ചു നോക്കുന്നു.) ഹാ! കൃഷ്ണ! എൻെറ ഹൃദയകമലവാസിൻ! (എന്നു പരിഭ്രമിച്ചു ഒരു സൈഡിലേക്കു തിരിയുന്നു.) (മറുഭാഗംസൈഡിൽക്കൂടി ഭഗവാൻ പ്രവേശിച്ചു്) ഹൃദയത്തിൽനിന്നല്ല, ദ്വാരകയിൽനിന്നാണു്.

ദ്രൗപ:- (ബദ്ധപ്പെട്ടു്) കൃഷ്ണ! കൃഷ്ണ! ഗോവിന്ദ! എന്നു നമസ്കരിക്കുന്നു.)

ഭഗവാൻ:- ഭവതിയുടെ ധർമ്മനിഷ്ഠ ജയിക്കട്ടെ!

ദ്രൗപ:- ഭഗവൻ! ലക്ഷ്മീവല്ലഭ! തിരുവടി ഈ ആസനത്തെ അലങ്കരിക്കണം! ഈയുള്ളവൾ അർഘ്യപാദ്യങ്ങൾകൊണ്ടു് അങ്ങയെ ആരാധിക്കട്ടെ!

ഭഗ:- (ഇരുന്നിട്ട് ചിരിച്ചുകൊണ്ട്) ദേവി അൎഘ്യപാദ്യ
ങ്ങൾ എനിക്കു തന്നുകഴിഞ്ഞു.

പദ്യം 43. പ്രേമപ്രസന്നവദനേ —
പ്പൂമധുസ്യന്ദമൎഘ്യവും,
ഹേ മനസ്വിനി! ഹൎഷാശ്രു —
സ്തോമപാദ്യവുമേകി മേ

ഇനി വേണ്ടത് വേഗം തരണം!

ദ്രൗപ:- (ഭഗവാന്റെ ദേഹം നോക്കിക്കൊണ്ട്) തിരു
മേനിയിൽ എന്തൊരു വിയൎപ്പാണിത്!

പദ്യം 44.

കയൎത്തസൂൎയ്യരശ്മിയിൽത്തപിച്ചുപച്ചിലക്കു തൻ-
പയസ്സുപോലെഹാ! ഭവദ്വപുസ്സിലാകമാനമേ
വിയൎപ്പൊലിച്ചുതീവ്രമായ് മുകുന്ദ! ഹന്ത! നീലമാം-
വിയത്തിൽനിന്നു വിൺനദീപ്രവാഹമെന്നപോലെയും

അതുകൊണ്ട് ഈ വെഞ്ചാമര എടുത്തു കുറ
ഞ്ഞൊന്നു വീശാം (എന്നു വെഞ്ചാമര എടുത്തു
വീശുന്നു.)

ഭഗ:- ദേവി! ബാഹ്യമായ ഈ ഉപചാരംകൊണ്ടൊന്നും
ഈ വാസുദേവൻ സംതൃപ്തനാവുന്നില്ല. അഥവാ,

പദ്യം 45. സഞ്ചാരഖേദം മമ നിൻസുശീലമാം-
വെഞ്ചാമരക്കാറ്റിലടങ്ങി മുന്നമേ,
തൻചാടുകൎമ്മങ്ങളിലെങ്ങു ഭൃത്യനി-
പ്പിഞ്ഛാവതംസനൊരു വിശ്രമസ്ഥലം?

ദേവി! യാജ്ഞസേനി! സഞ്ചാരതാപംകൊണ്ടല്ല, ജഠരാഗ്നിയുടെ താപംകൊണ്ടാണ് ഈ കൃഷ്ണൻ ഇപ്പോൾ കഴങ്ങുന്നത്.

ദ്രൗപ:- (പരിഭ്രമിച്ചു ചുററുപാടും നോക്കുന്നു.)

ഭഗ:- എന്താണൊരു പരിഭ്രമം? ഈ പരിഭ്രമംകൊണ്ടൊന്നും എൻെറ വിശപ്പടങ്ങുകയില്ല. ഭക്ഷിപ്പാൻ വല്ലതും തന്നേ കഴിയൂ!

ദ്രൗപ:- (കരഞ്ഞുകൊണ്ട്) ഭഗവാനെ! ഈയുള്ളവൾ എന്തു പറയേണ്ടു!

ഭഗ:- പറയേണ്ടതെല്ലാം പിന്നെ ആവാം. എൻെറ വിശപ്പടങ്ങട്ടെ. വല്ലതും തരൂ!

ദ്രൗപ:- (കരഞ്ഞുകൊണ്ട്) കൃഷ്ണ! കുരുപെട്ടപോലെ ഈയുള്ളവൾ കഠിനവേദന അനുഭവിക്കുമാറായി. ദുർവ്വാസസ്സും പതിനായിരം ശിഷ്യന്മാരും..........

ഭഗ:- ഛേ! തമാശപോകട്ടെ ദേവി! ആനക്കാര്യത്തിൽ ചേനക്കാര്യം. ഈ സാധു കൃഷ്ണൻ വിശപ്പിന്നു വല്ലതും തരേണമെന്നു യാചിക്കുന്നു. ഇപ്പോഴാണല്ലേ ദുർവ്വാസസ്സിൻേറയും ശിഷ്യന്മാരുടേയും കഥ പറയേണ്ടത്! വല്ലതും തരൂ! വിശപ്പു സഹിക്കാൻവയ്യ.

ദ്രൗപ:- ഭഗവൻ! ഈ പാപിനിയുടെ ഭക്ഷണം കഴിഞ്ഞുപോയി.

ഭഗ:- സന്തോഷം! അങ്ങയുടെ ഉച്ഛിഷ്ടമാണ് മക്കൾക്ക് വേണ്ടത്.

ദ്രൌപ:- ശ്രീകൃഷ്ണാ! ഇനി ഇന്ന് ആ അക്ഷയപാത്രത്തിൽ അന്നം ഒന്നും ഉണ്ടാവുകയില്ല.

ഭഗ:- പാത്രം എവിടെ? ഞാൻ നോക്കട്ടെ!

ദ്രൌപ:- (പാത്രം എടുത്തു മുമ്പിൽവെച്ച്) ഇതാ!

പദ്യം 46. അന്ധസ്സശേഷമൊഴിവാ-
യന്ധകാരത്തിൽവീണു ഞാൻ
അന്ധകേശ! ഭവൽഭക്തി-
ബന്ധമററ നരൻപടി.

ഭഗ: (പാത്രം സൂക്ഷിച്ചുനോക്കി ചിരിച്ചുകൊണ്ട്) ദേവി! ഭവതിക്കന്ധകാരമോ? കണ്ണുപൊത്തി ഇരുട്ടാക്കാനാണോ ഭാവം? എന്തിനാണീ കള്ളത്തരവും പകിട്ടും വാസുദേവനോട് കൊണ്ടുവരുന്നത്? പക്ഷെ, ഈ കൃഷ്ണൻ ഒരു കള്ളൻതന്നെയാണ്.

പദ്യം 47. ഒട്ടുമില്ലമമലജ്ജ, കൈവശ-
പ്പെട്ടു ഭക്ഷണമിരുന്നിടംവരെ;
കട്ടുതിന്നുപലതും, കഴിഞ്ഞു പൂ-
മൊട്ടുകാലവുമിവൻ, ധരിക്കനീ.

ദ്രൌപ:- ഭഗവൻ! വൃന്ദാവനത്തിലെ ആ ബാലലീല ദേവന്മാൎക്ക്പോലും അമൃതമാണ്. ഗോപസ്ത്രീകളുടെ വെണ്ണയും പാലും മാത്രമല്ല, അവിടുന്ന് കട്ടുതിന്നത്. വിഷയവ്യാകുലമായ അവരുടെ ഹൃദയത്തെപ്പോലും കവൎന്നെടുത്തു.

ഭഗ:- (പാത്രത്തിൽ സൂക്ഷിച്ചു നോക്കിക്കൊണ്ട്) ദേവി! പാണ്ഡവപ്രേയസിയുടെ അവശിഷ്ടം — ഒരു ചീരക്കറിയുടെ ഇലക്കഷ്ണം ഇതിൽ പററിക്കിടപ്പുണ്ട്. ഒരു ഇരമ്പിനോ ഒരു ഈച്ചക്കോ കുക്ഷിപൂരണത്തിന്ന് ഇതു ധാരാളം മതി. സർവ്വാന്തര്യാമിയായ വാസുദേവന്ന് ആ, ക്ഷുദ്രജന്തുദ്വാരാ സംതൃപ്തിയടയാരുണ്ട്. പോരെങ്കിൽ ദാഹശമനത്തിന്ന എന്റെ കയ്യിൽ കുറെ പച്ചവെള്ളവും പകൎന്നേക്കൂ! (എന്നു പറഞ്ഞു ചീരച്ചപ്പ് ഭക്ഷിച്ചു കൈനീട്ടുന്നു).

ദ്രൌപ:- പരിപൂൎണ്ണസ്വരൂപ! വാസുദേവ! സംതൃപ്തോ ഭവ (എന്ന് പരിശുദ്ധജലം ഭഗവാന്റെ കയ്യിൽ പകൎന്നുകൊടുക്കുന്നു. ഭഗവാൻ ആസ്വദിക്കുന്നു.)

ഭഗ:- പദം 11. (മരകുലമംഗള എന്ന മട്ട്)

ബിഹാക്ക്=ആദി.

പല്ലവം: മതി, മതി, മാമകതൃപ്തിയടഞ്ഞുതേ

അ: പ: മാതൃസുസ്തന്യം മകന്ന ചൈതന്യം
ഭൂരിസൌഖ്യമേ മമ "ഭക്തോ"പസേവനം =മ=

ദ്രൌപ:- മധുരമേ മാധവ! നിൻവാക്യമമൃതം
മാമകഹൃദയം മതി തവസദയം
പാപഹരമേ തവ പാദാബ്ജസേവനം =മ=

ചരണം: ഭാഗ: ശരി, ശുഭശീലേ! ഹരിക്കിതുകാലേ
പൊരുതിനല്കുന്നതും "ഭക്തോപ"സേവനം =മ=

ദ്രൌപ:- ജയ,ജയ,ശൌരേ! ജഗത്തിൻവേരേ!

ജയതുഹരേ! തവ പാദാബ്ജസേവനം =മ=

(അണിയറയിൽ) ഭഗവൻ! വാസുദേവ! അങ്ങെന്നൊവിടെ?

ദ്രൌപ:- (പരിഭ്രമിച്ച്) ഭഗവാനേ! കൃഷ്ണ! അങ്ങയെ തിരഞ്ഞുനടക്കുന്ന ആര്യപുത്രൻ യുധിഷ്ഠിരൻെറ ആഹ്വാനമാണീകേൾക്കുന്നത്.

(അനന്തരം യുധിഷ്ഠിരനും വിദൂഷകനും പ്രവേശിച്ചു തൊഴുതുകൊണ്ട് നില്ക്കുന്നു).

യുധി:- ഭഗവൻ! അങ്ങയുടെ ശംഖധ്വനി എന്നെ പല ദിക്കിലേക്കും ആകർഷിച്ചു.

ഭഗ:- (ചിരിച്ചുകൊണ്ട്) ശരി. അങ്ങയുടെ അന്നദാനപ്രഖ്യാപനം ഈ വാസുദേവനേയും. അനുജന്മാരെവിടെ?

(അണിയറയിൽ)

പദ്യം 48. പരം പുളകമുണ്ടാക്കി—
യിരമ്പുന്നിതു ഗർജ്ജിതം;
ചിരംപ്രതീക്ഷിതം രമ്യോ—
ത്തരം കാർമേഘമെങ്ങഹോ!

വിദൂ:- ഭഗവാനേ! ശ്രീകൃഷ്ണ! ഭീമസേനൻ ഇതാ എത്തിക്കഴിഞ്ഞു.

(ഭീമസേനൻ പ്രവേശിച്ചു തൊഴുതുനില്ക്കുന്നു.)

ഭഗ:- മഹാഭാഗ! വൃകോദര! അതിഥികൾക്ക് ഇനിയും ഭക്ഷണം കൊടുത്തുകഴിഞ്ഞില്ലെന്നോ? ഭോജനശാലയിൽ അനവധി പലകകളും ഇലകളും വെച്ചു തെയ്യാറാക്കിക്കണ്ടു.

യുധി:- ശ്രീ വാസുദേവ! ആ കഥയെന്തു് പറയേണ്ടു! ഭഗവാൻ ദുർവ്വാസസ്സിന്നും ശിഷ്യന്മാൎക്കും ഒരുക്കിവെച്ചവയാണവ.

ഭീമസേനൻ:- ശരി. ഭഗവാനേ ശരി. അവർ സ്നാനത്തിനു പോയിരിക്കയാണ്.

യുധി:- ഭഗവൻ! സ്നാനംകഴിഞ്ഞുവന്നാൽ..........

ഭഗ:- ആ കാൎയ്യം അക്ഷയപാത്രം നിൎവ്വഹിച്ചുകൊള്ളും. (പുറമെ ഇറങ്ങി സൂൎയ്യനെ നോക്കിക്കൊണ്ടു്) ഇതെന്തുകഥ! സായാഹ്നം ആസന്നമായി. ഇനിയും അവരുടെ സ്നാനം കഴിഞ്ഞില്ലെന്നോ? പ്രിയ ജ്യേഷ്ഠ! വൃകോദര! അങ്ങുന്ന്തന്നെ ചെന്നു ആ മഹൎഷിവൃന്ദത്തെ അന്വേഷിച്ചു് കൂട്ടിക്കൊണ്ടുവന്നോ മതിയാവൂ.

യുധി:- (ആത്മഗതം) ഈ കല്പനയുടെ രഹസ്യം ആൎക്കറിയാം!

ഭീമ:- ഭഗവൻ!

പദ്യം 49. ചെവിക്കാഹാരമായ്ത്തന്നേ,

ഭവിപ്പൂ തവ ഭാഷിതം;

സവിതാവിൻരശ്മി, സസ്യ—
വിവിധാഹാരമാംവിധം.

ഇതാ! ഈ ഭീമൻ യാത്രയായി (എന്ന് ഗദയോടു കൂടി പുറപ്പെടുന്നു.)

വിദൂ:- (ഭഗവാനോട്) സ്വാമിൻ! വൃകോദരനെ അനുയാത്രചെയ്യാൻ അടിയനേയും അനുവദിക്കണം!

ഭഗ:- (ചിരിച്ചുകൊണ്ട്) ചങ്ങലവട്ടക്ക് ഒരു ഇടം ആവശ്യമാണ്. പോയ്ക്കോളൂ!

(വിദൂഷകൻ പോകുന്നു.)

തിരശ്ശീല വീഴുന്നു.

---

## ആറാമങ്കം.

വിഷ്കംഭം.

ഗംഗാതീരം സീൻ.

(രണ്ടു മഹർഷിശിഷ്യന്മാർ മാലാ ധാരികളായി ഇരുന്ന് ജപിച്ചുകൊണ്ട് പ്രവേശിക്കുന്നു.)

പ്രഥമൻ:- (തേട്ടിക്കൊണ്ട്) സഖേ! കൌത്സ! എന്താണിതു്? ചതുർവ്വിധ പദാർത്ഥങ്ങളോടുകൂടിയ ഭക്ഷണം കഴിച്ച് ഒരു സംതൃപ്തിയും ഒരു തേട്ടലും.

കൌത്സൻ:- (തേട്ടിക്കൊണ്ട്) പ്രിയ വയസ്യ! സുജാത!

കാര്യം ശരിയാണ് എനിക്കും തേട്ടുന്നുണ്ട്. ജപം കഴിഞ്ഞു ചോദിക്കാമെന്ന് ഞാൻ ഓർത്തിരിക്കയാണ്.

സുജാതൻ:- (തേട്ടിക്കൊണ്ട്) അത്ഭുതം! പാൽപായസം മുതലായ മധുരാന്നങ്ങൾപോലും തേട്ടിത്തുടങ്ങിയിരിക്കുന്നു.

കൌത്സ:- ഒന്നാമത്തെ മുങ്ങലിൽതന്നെ എനിക്കീയനുഭവം പ്രത്യക്ഷമായി.

സുജാ:- ശരി. എനിക്കും അങ്ങിനെയുണ്ടായി.

(അണിയറയിൽ)

ഹര! ഹര! ശങ്കര! മഹാദേവ! (ബഹുജനങ്ങളുടെ തേട്ടൽ കേൾക്കപ്പെടുന്നു) ഭോ! ഭോ! ഭാരദ്വാജ! ശാരദ്വത! കൌത്സ! സുജാത! അത്ഭുതം! അത്യത്ഭുതം!

പദ്യം 50. ചിത്രം! മൂക്കുപിടിച്ചുമുങ്ങുമളവിൽ
ഗംഗാജലത്തുള്ളിയും
വക്ത്രംകൊണ്ടുനുകർന്നതില്ല ഫലമോ!
മുങ്ങിക്കുളിപ്പോളവും.
ചിത്രം!ചിത്രമഹോ! ചതുർവ്വിധപദാ—
ർത്ഥം ചേർന്ന ഭക്ഷ്യോത്തമം
സത്രം നല്കിയതൃപ്തിയേററ ബഹുലം
തേട്ടുന്നു ശിഷ്യവ്രജം.

(പിന്നേയും അണിയറയിൽ തേട്ടുന്നു)

കൌത്സ:- സഖേ, നമുക്കുള്ള അനുഭവംതന്നെ ഇതാ! ന
മ്മുടെ വയസ്യന്മാരും വിളിച്ചുപറയുന്നു.

സുജാ:- (ആകാശദൃഷ്ടിവെച്ചുകൊണ്ട്) ഭോ! ഭോ! വയസ്യ
ന്മാരേ! ഈ അത്യത്ഭുതം ഞങ്ങൾക്കും അനുഭവപ്പെ
ട്ടിരിക്കുന്നു. (അണിയറയിൽ)
മുന്നണിയിൽ നില്ക്കുന്ന നിങ്ങൾ ഭഗവാനെ ചെന്നു
കണ്ട് ഇതിന്റെ കാരണം അന്വേഷിക്കുക!

കൌത്സ:- വാസ്തവം. ഞങ്ങൾ അന്വേഷിച്ചുകളയാം.

സുജാ:- (പെട്ടെന്ന് ദൂരം നോക്കിക്കൊണ്ട്) ഇതാ! ഭഗ
വാൻതന്നെ പരിഭ്രമിച്ചുകൊണ്ട് ഇങ്ങോട്ട് ഓടി വ
രുന്നു.



പദ്യം 51. സ്നാനംചെയ്തുവിശുദ്ധിനേടിയ ജടാ-
ജൂടം പ്രസന്നം മുഖം
പീനം മാർത്തടമസ്ഥിപൂർണ്ണമധുരോൽ-
ഗാരം പിചണ്ഡം ഘനം
മൌനംവിട്ടു,വസിഷ്ഠവും ഹ! ഹ! പരി-
ഭ്രാന്ത്യാ കടന്നത്ഭുതാ-
ഖ്യാനംചെയ്തുകേട്ടപോലെ ഭഗവാ-
നിങ്ങോട്ടു ചാടുന്നിതാ!

---

(അനന്തരം ദുർവ്വാസസ്സും ശിഷ്യന്മാരും തേട്ടിക്കൊണ്ട്
പരിഭ്രാന്തരായി പ്രവേശിക്കുന്നു)

ദുർവ്വാസസ്സ്:- അത്ഭുതം! അത്യത്ഭുതം! ഗംഗാസ്നാനത്തിൽ
ഇങ്ങിനെ ഒരു പരിണാമഭേദം ഇദംപ്രഥമമാണ്.

പ്രിയശിഷ്യന്മാരേ! നിങ്ങളിലും ഈ അത്ഭുതസംഭ
വം പ്രത്യക്ഷമായി കാണപ്പെടുന്നു.

കൌത്സ:- വാസ്തവം. ഭഗവാനേ! വാസ്തവം. ഇതിൻെറ
കാരണം അങ്ങുന്നുതന്നെ കാണേണ്ടിയിരിക്കുന്നു.

ഉദ്വ്:- (വീരാസനത്തിൽ ഇരുന്ന്) ശരി. ഞാൻ സമാ
ധിയിൽ അന്വേഷിച്ചുനോക്കട്ടെ. (സമാധിയിലി
രിക്കുന്നു.)

(ശിഷ്യന്മാർ തൊഴുതുനില്ക്കുന്നു.)

സുജാ:- ഭഗവാൻെറ പ്രാണൻ അടങ്ങി.

കൌത്സ:- മാത്രമല്ല, അന്തഃകരണവും അന്തർമ്മുഖമായി.

പദ്യം 52. നാസാഗ്രദൃഷ്ടിരണ്ടും ചിൽ—
ഭാസാ ബാഹ്യംവെടിഞ്ഞിഹ
ശ്വാസാനിലനൊപ്പമുള്ളിൽ
ധീസാരൂപ്യമണഞ്ഞുതേ.

ഉദ്വ്:- (ഞെട്ടിയുണർന്ന്) ഹരി! ഹരി! ശാന്തം. ശാന്തം.
ഗംഗാസ്നാനത്തിൻെറ ഫലം ഇന്നാണ് നമുക്ക് സാ
ധിച്ചത്. അന്നദാതാവായ ആദിത്യൻെറ മണ്ഡല
ത്തെ ഞാൻ ആദ്യം പരിശോധിച്ചു. എൻെറ പ്രശ്ന
ത്തിൻെറ ഉത്തരം അദ്ദേഹം തന്നില്ല. എൻെറ അ
ഭീഷ്ടദൈവതമായ ശൈവജ്യോതിസ്സിൽനിന്നും ഈ
പ്രശ്നത്തിൻെറ ഉത്തരം മൌനം മാത്രമായിരുന്നു.
പിന്നീട് ലോകത്തിൻെറ സമഷ്ടി ചൈതന്യമായ
വൈഷ്ണവതേജസ്സിൻെറ ഒരു ശാന്തികിരണം ഉത്ത

രം തന്ന. ഹരി! ഹരി! ഗോവിന്ദ! (അഞ്ജലി മൂർദ്ധാവിൽ വെച്ചുകൊണ്ട്)

പാട്ടം 53. കപടമാനുഷ! കൃഷ്ണ! ഭവൽഗുണം
വിപദി ഭക്തമിഴിക്കുമെന്താഞ്ജനം.
അപകടങ്ങളിൽ ഞാൻ നിപതിക്കിലും
സപദി നേർവഴി നിൻകൃപനല്കുയാം.

പരമാത്മൻ! ഭക്തവത്സല! ശ്രീ വാസുദേവ! സർവ്വബ്രഹ്മാണ്ഡങ്ങൾക്കും ആശ്രയമായി സമഷ്ടിചൈതന്യമായ അങ്ങയിൽ ഭക്തന്റെ പരിശുദ്ധ ഹൃദയത്തിൽ വെച്ച ഉപഹാരദ്രവ്യം പ്രവേശിക്കുമ്പോൾ ശബ്ദഗ്രഹണയന്ത്രത്തിൽ പ്രവേശിച്ച സംഗീതം ആകാശമാർഗ്ഗമായി ശ്രോതാക്കളിൽ പോലെ അന്യഭക്തന്മാരുടെ സിരകളിൽ പാഞ്ഞുകയറി സംതൃപ്തിയുണ്ടാക്കുന്നു. ആനന്ദം. പരമാനന്ദം. ഈ ദുർവ്വാസസ്സും ശിഷ്യന്മാരും ഇപ്പോൾമാത്രമേ ധന്യരായുള്ളു. അല്ലയോ! ഭക്തോത്തമയായ പാഞ്ചാലി! ധ്യാനത്താൽ അങ്ങേക്കു സാധിച്ച ആത്മപിണ്ഡീകരണസാമർത്ഥ്യം അത്യത്ഭുതമായിരിക്കുന്നു! ഗോപികമാരുടെ ഭക്തിയേക്കാൾ മാധുര്യം ഭവതിയുടെ ഭക്തിക്കാണ്. എന്തുകൊണ്ടെന്നാൽ — അവർക്ക് ശ്രീ ഭഗവാനെ ആകർഷിക്കുവാൻ വെണ്ണയും പാലും വേണ്ടിവന്നു. ഭവതിക്കോ, വെറും ചീരച്ചപ്പും പച്ചവെള്ളവും മാത്രം! (അല്പം ആലോചിച്ച് ക്രോധാന്ധനായി

എഴുന്നീററ്) എടാ! എടാ! ദുഷ്ട! ദുര്യോധന! നിന്നിൽ മൂർത്തിമത്തായ കലിയുടെ — ആ അധർമ്മരാക്ഷസന്റെ സ്പർശനമാണ് എന്നെ അപകടത്തിൽ ചാടിച്ചത്. അമൃതം പുരട്ടിയ നിന്റെ മുഖപത്മത്തിൽ ഞാൻ വലഞ്ഞുപോയി. കാളകൂടം നിറഞ്ഞ നിന്റെ അന്തഃകരണം ഇതാ! പ്രത്യക്ഷമായി. ഈ ധാർത്തരാഷ്ട്രകുലം..............(എന്ന് കയ്യുയർത്തി ശപിക്കാൻ ഭാവിക്കുന്നു.)

സുജാ:- ഭഗവാനേ! അരുതരുത്. ശാന്തിഃ ശാന്തിഃ

മൈത്രേ:- എന്തരുതരുത്? ആ പരമദുഷ്ടന്റെ അധർമ്മവൃത്തി സർവ്വം എന്റെ സമാധിദൃഷ്ടിക്കു ലക്ഷ്യമായി.



പദ്യം 54.

അരക്കില്ലം, കള്ളച്ചൂതുകളി, ഘോരം ദ്രുപദജാം-
ബരാക്ഷേപം, രാജ്യച്യവനവനനിർവ്വാപണമഹോ!
ഗരജ്ജ്വാലാരൂക്ഷം വനതലതടാകം ഹ! ഹ! ചിരം
പരസ്പർദ്ധാലുത്വം ശ്രുതമിവ ദഹിക്കുന്നു ഹൃദയം.

ഇപ്പോഴും പരമഭക്തയായ പാഞ്ചാലിയെക്കൊണ്ട് എന്നെ ഭസ്മമാക്കുവാനാണ് ആ പരമദുഷ്ടൻ വട്ടംകൂട്ടിയത്. (വീണ്ടും ക്രോധാന്ധനായി) ഈ ധാർത്തരാഷ്ട്രകുലം............(എന്നു കയ്യുയർത്തുന്നു)

സുജാ:- ഭഗവാനേ! ഈ ശാപം അസ്ഥാനത്തിലാണേ! അധർമ്മപരിഹാരത്തിനും ധർമ്മപരിരക്ഷണത്തിനും നരനാരായണന്മാർ അർജ്ജുനനും ശ്രീകൃഷ്ണനുമായി അവതരിച്ച കാലമാണിത്.

ദുർവ്വാ:- (കൈകൂപ്പിക്കൊണ്ട്) ശാന്തിഃ ശാന്തിഃ ഓൎമ്മിപ്പിച്ചതു് നന്നായി. മായാകിരാതനായ ശ്രീ പരമശിവൻ മദ്ധ്യമപാണ്ഡവനു് പാശുപതാസ്ത്രം നൽകിയതിലും ആ ഉദ്ദേശം ധ്വനിക്കുന്നുണ്ട്.

കൌതസ:- ഇരിക്കട്ടെ. ഇനി നാം എന്തുചെയ്യണം!

സുജാ:- പാണ്ഡവന്മാരുടെ ആശ്രമത്തിൽ ഇനി പോകേണ്ടുന്ന ആവശ്യമില്ല. അന്നം ഒരു വററുപോലും നമുക്കിനി ചെലുത്തുവാൻ പ്രയാസം.

ദുർവ്വാ:- എന്നാൽ അവിടെ തെയ്യാറാക്കിയ അന്നം വേറെ അതിഥികൾ ഉപയോഗിച്ചുകൊള്ളട്ടെ!

കൌതസ:- ഭഗവൻ! ഞാൻ ഒന്നു് ഓൎമ്മിപ്പിക്കുന്നു. പണ്ടത്തെ അംബരീഷൻെറ സുദൎശനചക്രം.

ദുർവ്വാ:- (നാലുഭാഗവും നോക്കിക്കൊണ്ട്) നമോ നാരായണായ. നമോ നാരായണായ. നാം വേഗത്തിൽ ഓടിപ്പോവുക! (എന്നു് ഓടുന്നു)

(ഭീമസേനനും വിദൂഷകനും പ്രവേശിക്കുന്നു)

വിദൂ:- സ്വാമി! ഇതാ നോക്കണം! ഈ കാടുകളുടെ ഇടയിൽക്കൂടി ഇതാ! ചില താടിക്കാർ ഒളിച്ചോടുന്നു. ആരാണിവർ!

ഭീമ:- (നോക്കിക്കൊണ്ട്) ശരി. മൈത്രേയ! ശരി. ഭഗവാൻ ദുർവ്വാസസ്സും ശിഷ്യന്മാരും തന്നെയാണവർ. ആശ്രമത്തിലേക്കു തന്നെ ബദ്ധപ്പെട്ടോടുകയായിരിക്കും.

വിദൂ:- (അങ്ങട്ടുമിങ്ങട്ടും നോക്കിക്കൊണ്ട്) ആശ്രമത്തിലേക്കുള്ള വഴിയല്ല ഇത്. ഘോരവനങ്ങളിലേക്കോട്ടു കയാണ്.

ഭീമ:- എന്നാൽ പിന്നാലെ നമ്മളും പോവുക!

(എന്നു പറഞ്ഞുപോകുന്നു.)

(മറുഭാഗത്തുകൂടി ദുർവ്വാസസ്സും ശിഷ്യന്മാരും പ്രവേശിക്കുന്നു.)

സുജാ:- ഭഗവൻ! നമ്മുടെ പിന്നാലെ ആരോ രണ്ടുപേർ ഓടിവരുന്നുണ്ട്.



ദുർവ്വാ:- അവർ ആരാണെന്നു സൂക്ഷിച്ചു മനസ്സിലാക്കുക! (അണിയറയിൽ) ഭഗവൻ, മഹർഷേ! അവിടെ നില്ക്കണേ! നില്ക്കണേ! അങ്ങയുടെ ആതിഥേയനായ ഭീമനാണ് ഈ വരുന്നത്.

ദുർവ്വാ:- (കേട്ടു ഞെട്ടിക്കൊണ്ട്) ഭീമനോ!

കൌതസ:- അതെ ഭഗവാനെ! കയ്യിൽ ഒരു ഗദയുമുണ്ട്.

ദുർവ്വാ:- (പരിഭ്രമിച്ചുകൊണ്ട്)

പദ്യം 55. ഈഷത്സന്ദേഹമില്ലംബ —
രീഷൻതാൻ ധർമ്മനന്ദൻ
ഭീഷണംചക്രമേ തീവ്ര —
രോഷണൻ മാരുതാത്മജൻ.

സംശയിപ്പാനില്ല. ഇനി ഓട്ടം മാത്രമേ നമുക്ക് ആത്മരക്ഷക്ക്‌വഴിയുള്ളൂ (പായുന്നു.)

(ഭീമനും വിദൂഷകനും മറുഭാഗം പ്രവേശിച്ച്)

വിദൂ:- (നോക്കി ചിരിച്ചുകൊണ്ട്) സ്വാമി! അങ്ങുന്ന് വിളിച്ചുപറഞ്ഞിട്ടും ഇതാ ഇവർ പരക്കംപാച്ചൽ പായുന്നു. എന്താണിത്? നരിയെക്കണ്ട പശുക്കുട്ടികളോ!

ഭീമ:- പദ്യം 56.

എന്താണിവരഭീഷ്ടാർത്ഥസന്താനതരുസന്നിഭർ
വൻതാരതമ്യംകൈവിട്ടുസന്താപംപൂണ്ടുപായുവാൻ?

മൈത്രേയ! പിന്നാലെ നമ്മളും പായുക.

(പാഞ്ഞു പോകുന്നു)

(ഓടിക്കിതച്ചുകൊണ്ട് ദുർവ്വാസസ്സും ശിഷ്യന്മാരും പ്രവേശിച്ചിട്ട്)



കൌത്സ:- ഭഗവൻ! ഗദാധാരിയായ ഭീമനിതാ! എത്തിക്കഴിഞ്ഞു.

ദുർവ്വാ:- ഇനി നാം എന്തുവേണ്ടൂ!

സുജാ:- പാണ്ഡവസന്നിധിയിൽതന്നെ ചെന്നു ശരണം പ്രാപിക്കുക!

ദുർവ്വാ:- (തൊഴുതുകൊണ്ട്) ശ്രീ ഭഗവത്സാന്നിദ്ധ്യവും ഇപ്പോഴും അവിടെതന്നെ ഉണ്ട്. ഓം നമോ ഭഗവതെ വാസുദേവായ (എന്നു പറഞ്ഞുപോകുന്നു).

(ഭീമനും വിദൂഷകനും പ്രവേശിച്ച്)

വിദൂ:- (ചിരിച്ചു തുള്ളിക്കൊണ്ട്) സ്വാമി! അത്ഭുതം! അത്യത്ഭുതം! ഇവരുടെ വഴി മാറി. ഇടയന്മാർ തെ

ളിച്ച മാടുകൾ തൊഴുത്തിലേക്കെന്നപോലെ മഹ
ഷിയും ശിഷ്യന്മാരും അതാ! ആശ്രമത്തിലേക്കു
തന്നെ പായുന്നു.

ഭീമ:- (ചിരിച്ചുകൊണ്ടു്) എന്താണിവർ നമ്മെ കണ്ടു
ഭയപ്പെട്ടുവോ?

പദ്യം 57.

ഭയത്തിലഭയംനൽകാൻ ദയക്കുമുദയസ്ഥലം;
അയത്നസിദ്ധൻഗോവിന്ദൻ സഹായമങ്ങില്ലയോ! ഹരി.

അതുകൊണ്ടു് നമ്മളും വേഗം ചെല്ലുക!

(എന്നു പോകുന്നു).

---

## ഏഴാമങ്കം.

---

വിഷ്കംഭം

(ഒരു ബ്രഹ്മചാരി പൂക്കൊട്ടയോടുകൂടി
പുഷ്പം പറിച്ചുകൊണ്ടു് പ്രവേശിക്കുന്നു).

പദം 12. (ഇംഗ്ലീഷ്നോട്ട് മട്ട്)

പല്ലവി: മുല്ലവല്ലി! ചെമ്പരത്തി! മല്ലികാമതല്ലി! തുളസി!
വെൽക! വെൽക! നിങ്ങളയേ!

ചരണം: ഉല്ലാസംപൂണ്ടെല്ലാനാളും
ഫുല്ലകുസുമതല്ലജങ്ങൾ നല്ല മൃദുലപല്ലവങ്ങൾ
നിങ്ങൾക്കംഗഭംഗികളായ്

പിച്ചിവള്ളി! തെച്ചി! ചുള്ളി!
മെച്ചമലരി! നൽചെടി!യുദിച്ച പുലരികൊച്ചു-
[ലകം;
സ്വച്ഛം നിങ്ങാംവാഴകയേ! =മല്ല=
(കൊട്ട നോക്കിക്കൊണ്ട്) ഹോ! ഹോ! എൻെറ പൂക്കൊട്ടയിൽ പുഷ്പം നിറഞ്ഞുപോയി.

(അണിയറയിൽ)

സഖേ! സുമേധസ്സേ! പുഷ്പങ്ങാം പറിക്കാതെതന്നെ ആകാശപ്പൂക്കൊട്ടയിൽ പുഷ്പങ്ങാം നിറഞ്ഞു.

സുമേധസ്സ്:- (ആകാശം നോക്കിക്കൊണ്ട്) സഖേ! സായണ! വാസ്തവം.

പദ്യം 58. ആകാശമാംകൊട്ട നിറച്ചുവെച്ചു
ലോകാഭിരാമൻ രവി, രക്തപുഷ്പം
ഹാ! കാലരൂപൻ "ഹരി"സംയമിക്ക-
മാകാത്തകാര്യം വിശദീകരിച്ചു!

(അണിയറയിൽ)

സഖേ! സുമേധസ്സേ! സായാഹ്നം അടുത്ത ഈ സമയത്തിൽ സൂര്യൻെറ ചുകന്ന രശ്മികാം പോലെ തന്നെ വളരെവളരെ ചെമ്പൻ താടിക്കാർ ഇതാ! നമ്മുടെ ആശ്രമത്തിലേക്ക പാഞ്ഞുപോകുന്നു.

സുമേ:- (പരിഭ്രമിച്ചു നോക്കിക്കൊണ്ട്) ദുർവ്വാസസ്സും ശിഷ്യന്മാരുമാണവർ.

(അണിയറയിൽ)

പദ്യം 59. ചാടുന്ന മുനിമാർതൻപി—
ന്നോടുന്നു പദധൂളികൾ

സുമേ:- കൂടുന്നാവേശം പാർത്തങ്ങു—
കൂടണം നമ്മളും സഖേ!

(എന്നു പറഞ്ഞുപോകുന്നു.)

---

(അനന്തരം ശ്രീകൃഷ്ണനും, യുധിഷ്ഠിരനും,
പാഞ്ചാലിയും പ്രവേശിക്കുന്നു.)

യുധി:- (പെട്ടെന്ന്) ഭഗവൻ! ദുർവ്വാസസ്സും ശിഷ്യന്മാരും ഇതാ! വരുന്നുണ്ട്.

ദ്രൌപ:- എന്താണിവർക്കൊരു പരിഭ്രമവും ഓട്ടവും?

ഭഗ:- (ചിരിച്ചുകൊണ്ട്) സമയം വൈകിപ്പോയതുകൊണ്ടുതന്നെയായിരിക്കാം.

(ഓടിക്കൊണ്ടും നമോ നാരായണായ നമോ നാരായണായ എന്നു പാടിക്കൊണ്ടും പ്രവേശിച്ച് ദുർവ്വാസസ്സ്, 'ഭഗവൻ! അഭയം തരണമേ!' എന്നു ഭഗവാനെ നമസ്കരിക്കുവാൻ ഭാവിക്കുന്നു.)

ഭഗ:- (പിടിച്ചാലിംഗനംചെയ്തുകൊണ്ട്) അരുതരുത്. അഭയത്തിന്റെ സ്ഥാനവും അങ്ങുന്നുതന്നെയാണ്.

ദുർവ്വാ:- ധർമ്മാത്മൻ! യുധിഷ്ഠിര! അങ്ങയുടെ ആതിത്ഥ്യം സർവ്വവ്യാപിയായ ഈ ശ്രീകൃഷ്ണനിൽക്കൂടി എനിക്കും ശിഷ്യന്മാരിലും ഞങ്ങളറിയാതെ വന്നുചേൎന്ന

ഞങ്ങളെ സംതൃപ്തരാക്കിയിരിക്കുന്നു. അത്ഭുതം! ഭക്തോത്തമയായ അല്ലയോ! ദ്രൌപദി! ഭവതി ശ്രീകൃഷ്ണഭഗവാന്ന് നൽകിയ ചീരച്ചപ്പും, പച്ചവെള്ളവും ഞങ്ങളിൽ പാൽപായസമായി പരിണമിച്ചിരിക്കുന്നു. ഈ "അത്ഭുതപാരണ"യാണ് അത്ത്യാശ്ചര്യം!

പദ്യം 60. ധാർത്തരാഷ്ട്രവരെന്നിൽവിട്ടൊര—
ഛൂത്തശേഷവുമദോഷമത്ഭുതം!
പാൎത്ഥധൎമ്മഹരിഭക്തിതൻ സമ—
സ്താൎത്ഥശോധകസമൎത്ഥയന്ത്രമായ്.

യുധി:- ഭഗവൻ! മഹർഷേ! ഈ ആസനത്തെ അലങ്കരിക്കണം! ഞങ്ങൾ ധന്യന്മാരായി.

ദ്രൌപ:- ഭഗവൻ! മഹർഷേ! അങ്ങയുടെ സാന്നിദ്ധ്യമാണ് ഭഗവൽപ്രത്യക്ഷം ഇത്രവേഗം വീണ്ടും ഞങ്ങൾക്ക് സാധിപ്പിച്ചത്.

(ദുർവ്വാസസ്സ് ഇരുന്നശേഷം എല്ലാവരും ഇരിക്കുന്നു.)

ദുർവ്വാ:- ഭഗവൻ! ശ്രീ വാസുദേവ! പണ്ട് അംബരീഷനിൽ അങ്ങുന്ന് സമൎപ്പിച്ച ആ സുദൎശനചക്രം ഇപ്പോഴും ഭീമാകാരമായി എന്നെ പിൻതുടരുന്നു. അഭയം തരണം!

ഭഗ:- (ചിരിച്ചുകൊണ്ട്) മഹർഷേ! ഭീമാകാരമായിട്ടല്ല; സമാകാരമായിട്ടാണ് ഭീമൻ അങ്ങയെ അനുയാത്ര ചെയ്യുന്നത്.

(ഭീമസേനനും വിദൂഷകനും പ്രവേശിക്കുന്നു.)

ഭീമ:- മഹർഷേ! ഈ ഭീമൻ അഭിവാദ്യംചെയ്യുന്നു.

പദ്യം 61.

അഭ്രഭ്രമത്തത്വാർത്ഥവിഭവൻ വിശ്രുതൻ ഭവാൻ
അദ്ദേഹമദ്യം "വിഷ്ണുപദത്തിൽ"തന്നെ ചേർന്നതേ.

വിദു:- (ആത്മഗതം) വ്യോമകേശനായ ചന്ദ്രചൂഡനും പോലും വിഷ്ണുപദം അഭയപ്രദമാണ്. പിന്നെ, ശിവസാരൂപ്യം ലഭിച്ച മഹർഷിയുടെ കാര്യം പറയേണമോ? (പ്രകാശം) ഭഗവൻ! മഹർഷേ! നമസ്കാരം (നമസ്കരിക്കുന്നു.)

വ്യാ:- ഹരിഭക്തി വളർന്നുവരട്ടെ! (എന്നനുഗ്രഹിക്കുന്നു) ധർമ്മാത്മജൻ! യുധിഷ്ഠിര! നിങ്ങളുടെ സർവ രക്ഷക്കും ശ്രീ വാസുദേവൻ ഇവിടെ സന്നിഹിതനായിരിക്കെ ഈയുള്ളവൻ എന്തൊരു മംഗളത്തെയാണ് പ്രാർത്ഥിക്കേണ്ടത്?

യുധി:- (തൊഴുതുകൊണ്ട്) സ്വാമിൻ! അങ്ങയുടെ അനുഗ്രഹംകൊണ്ട് ഇതുകൂടി സാധിക്കട്ടെ!

—ഭരതവാക്യം—

ദാരിദ്ര്യശോകങ്ങളകററി നിത്യം
ഭൂരിപ്രസന്നൻ ഹരി, തുഷ്ടിയെന്നും;
പൂരിപ്പൊരീ'യത്ഭുതപാരണേ'യ്ക്കി—
ഷ്ഷാരിൽ പകർന്നീടുക! തൻകടാക്ഷം.



Registered No. M. 4173.    February 194

"കുട്ടമത്ത് കുന്നിയൂര് സാഹിത്യസമുച്ചയം"

മഹാകവി കുട്ടമത്തിന്റെയും

പണ്ഡിതരായ പൂർവ്വികന്മാരുടേയും കവനങ്ങൾ

പ്രതിമാസം പ്രസിദ്ധീകരിക്കുന്ന ഒരു പ്രസ്ഥാനം!

പല വിശിഷ്ട ഗദ്യപദ്യങ്ങൾ

വായിച്ചാസ്വാദിപ്പാനുള്ള സുവർണ്ണാവസരം!

ഉടനെ വരിക്കാരായി ചേരുവിൻ!

| | | | |
|---|---|---|---|
| വരിസംഖ്യ | വർഷത്തിൽ | ക. | 3—0—0 |
| ,, ഇന്ത്യക്കുപുറമെ | ,, | ക. | 4—0—0 |



വില്പനക്കു തെയ്യാർ

സമുച്ചയം വക മൂന്നു കൊല്ലങ്ങളിൽ പ്രസിദ്ധീകരിച്ച എല്ലാ പുസ്തകങ്ങളും കൂടാതെ മഹാകവി കുട്ടമത്തിന്റെ കൃതികൾ ഒന്നായി ഒന്നാന്തരം ബൈൻറ് ചെയ്തു

| | | |
|---|---|---|
| ഒന്നാംവാല്യം പുസ്തകം 1ക്ക് വില | ക. | 4—0—0 |
| കാളിയമർദ്ദനം അടങ്ങിയതിന്ന് | ക. | 5—0—0 |

മേൽവിലാസം:

കെ. കെ. നാരായണക്കുറുപ്പ്,
പ്രസാധകൻ,
കെ. കെ. സാഹിത്യസമുച്ചയം,
പോസ്റ്റ് തലങ്ങ